2011

ഒക്ടോബർ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ



M A L A N K A R A S A B H A

Rs. 15

## ഈ നാട്ടിൽ കോടതി വിധിക്ക്

# പുല്ലുവില

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
## കൽക്കട്ട ഭദ്രാസനം

## പരിശുദ്ധ ബസേലിയോസ്
## മാർത്തോമ്മാ പൗലോസ്
## ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് സ്വീകരണവും
## അഭി. ഡോ. ജോസഫ് മാർ ദീവന്നാസ്യോസിന്റെ
## സുന്ത്രോണീസോയും






**2011 ഒക്ടോബർ 26 ബുധൻ**
ഭിലായ് സെന്റ് തോമസ് ആശ്രമദേവാലയത്തിൽ

രാവിലെ 7 ന് : വിശുദ്ധ കുർബ്ബാനയും സുന്ത്രോണീസോ ശുശ്രൂഷയും

**പൊതുസമ്മേളനം**

**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ**

**അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി**
(പരി. എപ്പിസ്കോപ്പൽ സുന്നഹദോസ്, സെക്രട്ടറി)

**ശ്രീ. പി. ജോയ് ഉമ്മൻ** IAS (ഛത്തീസ്ഗഡ് ചീഫ് സെക്രട്ടറി)

**ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്** (വൈദിക ട്രസ്റ്റി)

**ശ്രീ. എം. ജി ജോർജ്ജ് മുത്തൂറ്റ്** (അൽമായ ട്രസ്റ്റി)

**ഡോ. ജോർജ്ജ് ജോസഫ്** (സഭാ സെക്രട്ടറി)

തുടങ്ങിയവർ പങ്കെടുക്കുന്നു.

മത്യാസ് റമ്പാൻ കോർ എപ്പിസ്കോപ്പ, ഭദ്രാസന സെക്രട്ടറി

ലക്കം 10,
പുസ്തകം 68
ഒക്ടോബർ 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

മലങ്കരസഭ



വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റ പ്രതി | : 15 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1250 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 1500 രൂപ |



## ലളിതം മധുരം

**സഖറിയാ മാർ അന്തോനിയോസ്**
(പ്രസിഡന്റ്, മലങ്കരസഭ)



# ശീലങ്ങൾ ശീലക്കേടുകൾ

ഒരു ഗ്രാമത്തിൽ ഒരു മുല്ലപ്പൂ കച്ചവടക്കാരിയും മീൻകച്ചവടക്കാരിയുമുണ്ടായിരുന്നു. അവർ രണ്ടു പേരും ആത്മാർത്ഥ സ്നേഹിതകളായിരുന്നു. എല്ലാ ദിവസവും അവർ തമ്മിൽ കാണും. കുശല പ്രശ്നങ്ങൾ പറയും. ഒരു ദിവസം മീൻ വിൽക്കുന്ന സ്ത്രീ തന്റെ കൂട്ടുകാരി പൂ വിൽപ്പനക്കാരിയെ വീട്ടിലേക്ക് ക്ഷണിച്ചു. വൈകിട്ട് അവർ ഒരുമിച്ച് ഭക്ഷണവുമൊക്കെ കഴിഞ്ഞ് ഉറങ്ങുവാൻ കിടന്നു. മീൻ വിൽക്കുന്ന സ്ത്രീ അവരുടെ മീൻ പാത്രം വീടിനുവെളിയിൽ വച്ചിരിയ്ക്കുകയായിരുന്നു. ആ രാത്രി അവർക്ക് ഉറക്കം വന്നതേയില്ല. അവസാനം അവർ വെളിയിൽ പോയി തന്റെ മീൻ പാത്രം തലയ്ക്കരികിൽ വച്ചു. ആ ഗന്ധം ആസ്വദിച്ച് അവർ സുഖമായി ഉറങ്ങി. കുറച്ച് ദിവസങ്ങൾക്ക് ശേഷം പൂക്കാരി മീൻകാരിയുടെ ഭവനത്തിൽ താമസിക്കുവാൻ ചെന്നു. മീൻ വിൽക്കുന്ന സ്ത്രീയുടെ ഭവനത്തിനകത്തെല്ലാം മീനിന്റെ വല്ലാത്ത ഗന്ധം. പൂക്കാരിക്ക് ഉറങ്ങുവാൻ കഴിഞ്ഞില്ല. ഏറെ നേരം ഉറങ്ങുവാനായി അവർ പരിശ്രമിച്ചു. കഴിയാത്തതുകൊണ്ട് തന്റെ മുല്ലപ്പൂ കൊണ്ടുപോകുന്ന പാത്രം തലയ്ക്കൽ വച്ചു. അതിന്റെ സുഗന്ധം ഏറ്റതോടെ അവർ ശാന്തമായി ഉറങ്ങി.

പൂക്കാരിയുടെയും മീൻകാരിയുടെയും ഈ പ്രവർത്തനങ്ങൾ വളരെ പ്രാധാന്യമേറിയ ചിന്തയാണ് നമുക്ക് തരുന്നത്. സ്നേഹിതരായിട്ടും വ്യത്യസ്ത സാഹചര്യങ്ങളിൽ ജീവിച്ച് വന്നവർക്ക് ഒരുമിച്ചു ജീവിക്കുവാനുള്ള പ്രയാസം ഇവിടെ കാണുന്നു. സാഹചര്യങ്ങൾ മാറിയാലും ശീലങ്ങൾ മാറാത്തതിന്റെ ശൈലി ഇവിടെയുണ്ട്. ഇത് തന്നെ നമ്മുടെ കുടുംബങ്ങളിലും ഉണ്ടാകുന്നു.

അനിവാര്യ സന്ദർഭങ്ങളിൽ ശീലങ്ങൾ ചിലത് മാറ്റി വയ്ക്കുന്നത് ഒരുമിച്ച് ജീവിക്കുന്നതിന് സഹായമാണ്. ശീലങ്ങൾ മാറ്റി വച്ചു എന്നതുകൊണ്ട് നമ്മുടെ സ്വതവേയുള്ള വ്യക്തിത്വം നഷ്ടപ്പെടാനും പാടില്ല. വ്യത്യസ്ത സാഹചര്യങ്ങളിൽ ജീവിച്ച പുരുഷനും സ്ത്രീയും കുടുംബ ജീവിതം നയിക്കുമ്പോൾ ഇത്തരമൊരു ചിന്തകൂടെ വേണ്ടതാണ്.

■

# മഹാപുരോഹിത സന്ദേശം



“ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ” എന്നുള്ള നീതിയുടെ പ്രവാചകനായ ആമോസിന്റെ പ്രവചന ശബ്ദത്തിന് മലങ്കര സഭയുടെ വർത്തമാനകാല സാഹചര്യങ്ങളിൽ പ്രസക്തി ഏറി വരുന്നു. ഏത് സമൂഹത്തിന്റെയും സമാധാനപൂർണ്ണമായ നിലനിൽപ് അതിന്റെ നീതിബോധത്തിൽ അധിഷ്ഠിതമായ ജീവിതശൈലിയാണ് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. മലങ്കര സഭയിലെ തർക്കങ്ങൾക്ക് കാലപ്പഴക്കമേറെയുണ്ടെങ്കിലും ഭാരതത്തിലെ ജനാധിപത്യ ഭരണസംവിധാനത്തെയും നീതിന്യായ കോടതികളുടെ വിധി തീർപ്പുകളെയും ഏറെ ബഹുമാനിച്ചുകൊണ്ട് സമൂഹത്തിലെ സമാധാന അന്തരീക്ഷത്തിനും ക്രൈസ്തവ സാക്ഷ്യത്തിനും കോട്ടം വരാത്ത രീതിയിൽ ബഹുമാനപ്പെട്ട കോടതികളെ അനുസരിച്ച് അവയ്ക്ക് പരിഹാരം കണ്ടെത്തുകയും ചെയ്യുന്ന രീതിയാണ് ഇതുവരെയും നാം അനുവർത്തിച്ചുവന്നിരുന്നത്. കോലഞ്ചേരി പള്ളിയുടെ കാര്യത്തിൽ ചരിത്ര സത്യങ്ങളും കോടതിവിധിയും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പൂർണ്ണമായും അനുകൂലമായതിൽ പരിഭ്രാന്തി പൂണ്ട വിഘടിത വിഭാഗം ഇവിടുത്തെ നീതി ന്യായ വ്യവസ്ഥകളെ നോക്കുകുത്തികളാക്കിക്കൊണ്ട് വിലകുറഞ്ഞ രാഷ്ട്രീയ സമ്മർദ്ദതന്ത്രങ്ങളിലൂടെ അന്യായമായി നമ്മുടെ ദേവാലയങ്ങൾ പൂട്ടിക്കുന്നതിനുള്ള കുത്സിത ശ്രമങ്ങൾ നടത്തുന്നതിന് തടയിടുവാൻ വേണ്ടിയാണ് നമുക്ക് എട്ടുദിവസം നീണ്ടുനിന്ന ഉപവാസ സഹനസമരം അനുഷ്ഠിക്കേണ്ടി വന്നത്. രാജ്യത്ത് നീതി നടപ്പാക്കുവാൻ ബാധ്യസ്ഥരായ ഭരണകൂടം അന്യായം പ്രവർത്തിക്കുന്നവർക്ക് ഒത്താശ ചെയ്തുകൊടുക്കുന്ന രീതിയിൽ തങ്ങളുടെ ഉത്തരവാദിത്വത്തിൽ നിന്നും ഒളിച്ചോടുമ്പോൾ നമുക്ക് പ്രതികരിക്കുവാൻ നമ്മുടെ രാഷ്ട്ര പിതാവ് കാട്ടിത്തന്ന ഈ സഹന സമരമാർഗ്ഗം സ്വീകരിക്കുക മാത്രമേ വഴി ഉണ്ടായിരുന്നുള്ളൂ. നീതീയും ന്യായവും വറ്റിപ്പോയ ഒരു സമൂഹത്തിൽ മലങ്കര സഭാ മക്കൾ മുഴുവൻ നീതി നടപ്പിലാക്കി കിട്ടുവാനായി നാം നടത്തിയ സഹന സമരത്തിൽ പൂർണ്ണ ഹൃദയത്തോടും പ്രാർത്ഥനയോടും കൂടി പങ്കെടുത്ത് നമുക്ക് ശക്തി പകർന്നതിൽ നാം കൃതാർത്ഥനാണ്. ഗിരിപ്രഭാഷണത്തിൽ ക്രിസ്തു ഉരുവിട്ട മഹത്തരമായ ആ വചനം നമുക്ക് എന്നപോലെ നിങ്ങൾക്കേവർക്കും ഈ നീതിക്കായുള്ള പോരാട്ടത്തിൽ ശക്തിയും ഊർജ്ജവും പകരട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു-“നീതി നിമിത്തമായി ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ, സ്വർഗ്ഗ രാജ്യം അവർക്കുള്ളത്” (വി. മത്തായി 5:10).

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# ജനനനിരക്കും സമ്പദ്ഘടനയും

പൊതു സമൂഹത്തിന്റെ സമഗ്രമായ വളർച്ചയും, ഭദ്രതയും ലക്ഷ്യമിട്ടുകൊണ്ട് തയ്യാറാക്കപ്പെടുന്ന റിപ്പോർട്ടുകളും, ബില്ലുകളും, ശ്രദ്ധാപൂർവ്വമായ പരിശോധനകൾക്കും പഠനങ്ങൾക്കും വിധേയമാക്കേണ്ടതുണ്ട്. കഴിവും പ്രാവീണ്യവുമുള്ള ഉന്നതതല സമിതികളായിരിക്കാം, ഒരു പക്ഷേ ഇത്തരം റിപ്പോർട്ടുകൾക്കും, ആക്ടുകൾക്കും പിറകിലെങ്കിലും പൊതുസമൂഹത്തിന്റെ വൈവിധ്യ ഭാവങ്ങളേ വേണ്ടതുപോലെ കണക്കിലെടുത്തുകൊണ്ടാണോ ഇവ തയ്യാറാക്കപ്പെടുന്നത് എന്നുള്ള ചോദ്യം അവശേഷിക്കുന്നുവെന്നതാണ് സത്യം. ഏറെ ചർച്ചകൾക്കും ആശങ്കകൾക്കും തുടക്കം കുറിച്ച 'വിമൻസ് കോഡി'ന്റെ ഉദ്ദേശശുദ്ധി മാനിക്കപ്പെടേണ്ടതാണെങ്കിലും പ്രായോഗിക തലത്തിൽ നടപ്പാക്കുവാൻ ഏറെ പ്രയാസപ്പെടേണ്ടിവരുന്ന അതിലെ നിർദ്ദേശങ്ങൾ പൊതുസമൂഹത്തിലെ പല വിഭാഗങ്ങളിലും ആശങ്കകൾ ജനിപ്പിച്ചിട്ടുണ്ട്.



ജനന നിരക്കു കുറയ്ക്കുന്നതിന് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള നിയന്ത്രോണോപാധികളും നിയമ വ്യവസ്ഥകളും ഏതെങ്കിലും മതവിഭാഗത്തിന്റെ ഫ്രെയിമിനുള്ളിൽ നിന്നുകൊണ്ട് വിലയിരുത്തപ്പെടേണ്ടതല്ലെങ്കിലും, മതാതീതമായ മാനുഷിക മൂല്യങ്ങൾക്കും 'ജീവൻ' എന്ന മഹാവിസ്മയത്തിനും, ശുദ്ധമായ ബോധത്തിന്റെ സ്വാതന്ത്ര്യത്തിനും അനുസൃതമായെങ്കിലും വിലയിരുത്തപ്പെടേണ്ടതാണ്. മനുഷ്യത്വത്തിന്റെ സഹജ ഭാവങ്ങളെയും വാസനകളേയും ആദരവോടെ കാണുന്നത് സംസ്ക്കാരത്തിന്റെ ലക്ഷണമാണ്. സഹജമല്ലാത്ത വാസനകളേയും, അസ്വഭാവികമായ പെരുമാറ്റങ്ങളുമാണ് നിയമപരമായ നിയന്ത്രണങ്ങൾക്ക് വിധേയമാകേണ്ടത്. ശുദ്ധമായ ബോധം സഹജവികാരങ്ങളേയും ഭാവങ്ങളേയും ആവശ്യാനുസരണം നിയന്ത്രിച്ചുകൊണ്ടിരിക്കും. ആദ്ധ്യാത്മിക പാരമ്പര്യങ്ങളും, ഇതര പ്രത്യയ ശാസ്ത്രങ്ങളും സംശുദ്ധമായ ബോധം മനുഷ്യനിൽ വളർത്തിയെടുക്കുന്നതിന് സഹായിക്കുകയാണ് വേണ്ടത്. മതവും, രാഷ്ട്രീയവും, കച്ചവടവും മറ്റും ചിലപ്പോഴെങ്കിലും ബോധത്തിന്റെ ശുദ്ധഭാവത്തിന് ക്ഷതമേൽപ്പിക്കാറുണ്ട് എന്നുള്ളത് ഒരു പക്ഷേ സത്യമായിരിക്കാം. ബോധം ശുദ്ധമാണെങ്കിൽ അന്തരംഗത്തിൽ വെളിച്ചം ഉണ്ടായിരിക്കും; കാഴ്ചകൾക്കും കർമ്മങ്ങൾക്കും ഏറെ തെളിച്ചവും സൗന്ദര്യവും അപ്പോൾ ലഭ്യമാകും.





EDITORIAL

ജനസംഖ്യാ വർദ്ധനവ് സാമ്പത്തിക പ്രതിസന്ധിയും, അച്ചടക്ക രാഹിത്യവും, ശുചിത്വമില്ലായ്മയും ഉളവാക്കുമെന്ന വാദഗതി പുന:പരിശോധിക്കേണ്ടതാണ്. മാനവശേഷി വലിയ പൊതുമുതലും, റിസോഴ്സുമാണെന്ന സത്യം വിസ്മരിച്ചുകൂടാ. മാനവശേഷിയുടെ ക്രമീകൃതമായ വിന്യാസവും ഫലപ്രദമായ ഉപയോഗവും ഒരു രാഷ്ട്രത്തിന്റെ ശക്തമായ മുന്നേറ്റത്തെ സ്വാധീനിക്കുന്ന ഘടകങ്ങളാണ്. മാനവശേഷി വർദ്ധിക്കുന്നതിനനുസരിച്ച് വിഭവശേഷിയും സമ്പത്തും വർദ്ധിക്കും. നമ്മുടെ രാഷ്ട്രത്തിന്റെ പ്രതിസന്ധി ജനസംഖ്യാ വർദ്ധനവോ, വിഭവ സമാഹരണത്തിന്റെ കുറവോ അല്ല പ്രത്യുത, സമ്പദ്ഘടനയിലും സാമ്പത്തിക ആസൂത്രണത്തിലും കടന്നുകൂടുന്ന പിഴവും, ഉച്ചനീചത്വങ്ങൾ വർദ്ധിക്കുന്ന വിധമുള്ള സാമ്പത്തിക വ്യവസ്ഥിതിയും, പൊതുസമൂഹത്തിന് ലഭ്യമാകേണ്ട ധനം അഴിമതിയുടെ കറപുരണ്ട ഭരണകർത്താക്കളിലൂടെയും, ഭരണസംവിധാനങ്ങളിലൂടെയും ഒരു ന്യൂനപക്ഷത്തിന്റെ കൈകളിൽ എത്തിപ്പെടുന്നു എന്നതാണ്. ഉൽപ്പാദിപ്പിക്കപ്പെടുന്ന വിഭവങ്ങളും ആർജ്ജിക്കുന്ന സമ്പത്തും ക്രമീകൃതമായ നിലയിൽ പങ്കുവയ്ക്കപ്പെടുന്ന സാഹചര്യമാണ് ഇതുവരെയും നാം നേടാതിരിക്കുന്നത്. ഈ ലക്ഷ്യം കൈവരിക്കുവാൻ പര്യാപ്തമായ പഠനങ്ങളും, റിപ്പോർട്ടുകളും, ബില്ലുകളും, ആക്ടുകളും രൂപീകരിക്കേണ്ടിയിരിക്കുന്നു. ജനസംഖ്യാ വർദ്ധനവിൽ ആശങ്കപ്പെടുകയല്ല വേണ്ടത്; മാനവശേഷിയുടെ സാധ്യതകളെല്ലാം ഫലപ്രദമായി ഉപയോഗിച്ച് സമ്പദ്ഘടനയെ ശക്തീകരിക്കുകയാണ് ചെയ്യേണ്ടത്. സാമ്പത്തികസ്ഥിതി മെച്ചമായാൽ ജീവിതനിലവാരം ഉയർത്തുവാനും സാധിക്കും.



ജീവന്റെ തുടിപ്പുകൾ ഇല്ലാതാക്കി വിഭവങ്ങൾ വിതരണം ചെയ്യാനല്ല ശ്രമിക്കേണ്ടത്, ജീവന്റെ മഹത്ത്വം ആഘോഷിച്ച് പ്രകൃതിയോട് ചേർന്നും, ചോദിച്ചും, പറഞ്ഞും, വാങ്ങിച്ചും വിഭവങ്ങൾ എല്ലാവർക്കും ലഭ്യമാക്കുവാൻ പഠിക്കുകയാണ് വേണ്ടത്. ഭൂമിയോടും, ആവാസവ്യവസ്ഥയോടും അനുരണനപ്പെട്ട് ജീവിക്കുവാൻ പഠിച്ചാൽ ജനിക്കുന്ന ഓരോ ജീവന്റെ തുടിപ്പിനും ആവോളം ആസ്വദിക്കുവാൻ കഴിയുന്ന വിധം വിഭവങ്ങൾ നൽകുവാൻ ഭൂമിമാതാവ് ഒരുക്കമാണ്. വികസനം വിഭവസ്രോതസ്സുകളുടെ ചൂഷണമാണെന്ന അപകടകരമായ ധാരണ നമുക്ക് തിരുത്താം.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**





# കോലഞ്ചേരി പള്ളി

## ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പ്രധാന ദേവാലയങ്ങളാണ് കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയും അതിനോട് ബന്ധപ്പെട്ടിരിക്കുന്ന കോട്ടൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയും. ഇവ രണ്ടും സമുദായ കേസിൽ ലിസ്റ്റ് ചെയ്തിരിക്കുന്ന 1064 പള്ളികളിൽ ഉൾപ്പെട്ടതുമാണ്. കോലഞ്ചേരി പള്ളിയാണ് പ്രധാന ദേവാലയമെങ്കിലും കോട്ടൂർ പള്ളിയാണ് പുരാതനമായത്. നൂറ്റാണ്ടുകൾക്കു മുൻപ് ഇളംകുളം എന്നറിയപ്പെട്ടിരുന്ന ഈ ദേശത്ത് സ്ഥാപിക്കപ്പെട്ട ഒരു കുരിശ് പള്ളിപ്പുറം പള്ളിയുടേയും ക്രമേണ പിറവം പള്ളിയുടേയും തുടർന്നു കടമറ്റം പള്ളിയുടേയും കീഴി ലായിത്തീർന്നു. ഒരു ചാപ്പലായി പിന്നീട് പണിയപ്പെട്ട ഈ കുരിശടി മലയാളം കലണ്ടർ പ്രകാരം 7-ാം നൂറ്റാണ്ടിൽ സ്ഥപിതമായ കോലഞ്ചേരി പള്ളിയുടെ കീഴിലായി.

7-ാം മാർത്തോമ്മ അന്ത്യവിശ്രമം കൊള്ളുന്ന കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയായിരുന്നു കണ്ടനാട് ഭദ്രാസനത്തിന്റെ ആദ്യത്തെ ആസ്ഥാനം. ഇവിടെ താമസിച്ചുകൊണ്ടാണ് അഭി. പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത (പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്ക ബാവ) ഭദ്രാസന ഭരണം നിർവഹിച്ചിരുന്നതും പിന്നീട് കാതോലിക്കയായി വാഴിക്കപ്പെട്ടതിനു ശേഷവും താമസിച്ചിരുന്നത്. ചില വിഘടിതരുണ്ടാക്കിയ കുഴപ്പങ്ങൾ നിമിത്തം അദ്ദേഹത്തിന് കോട്ടൂർ പള്ളിയിലേക്ക് താമസം മാറ്റേണ്ടിവന്നുവെങ്കിലും മലങ്കരയുടെ ആദ്യത്തെ കാതോലിക്കേറ്റ് അരമനയായിരുന്നു കോലഞ്ചേരി പള്ളി. അതിനാൽ ഒന്നാം കാതോലിക്കായുടെ ആസ്ഥാന മന്ദിരമായിരുന്ന ഈ ദേവാലയം നമ്മെ സംബന്ധിച്ചിടത്തോളം മറ്റെന്തിനേക്കാളും വിലയേറിയതാണ്. അതു നഷ്ടപ്പെടുത്തുവാൻ നമുക്കാവില്ല. നാബോത്തിന്റെ മുന്തിരിത്തോപ്പു പോലെ നമ്മുടെ പിതൃസ്വത്താണിത്. അത് ആഹാബിനും ഇസബേലിനും ചീരത്തോട്ടമുണ്ടാക്കാനുള്ളതല്ല.

പൂട്ടിക്കിടന്ന കോലഞ്ചേരി പള്ളിയുടെ താക്കോൽ അതിന്റെ യഥാർത്ഥ അവകാശികളായി ഇടവക മെത്രാപ്പോലീത്താ ആയ നാം ഭരണഘടനപ്രകാരം നിയമിച്ച വികാരി ഫാ. ജേക്കബ് കുര്യനെ ഏൽപിക്കണമെന്ന് കാണിച്ച് 47/06 നമ്പരായി ഹൈക്കോടതിയിൽ കൊടുത്ത റിട്ട് അപ്പീൽ അനുസരിച്ച് 9-8-2007-ൽ ബഹു. ജേക്കബ് കുര്യനച്ചനെ പള്ളിയുടെ താക്കോൽ ഏൽപ്പിക്കണമെന്ന് ഹൈക്കോടതി നിർദ്ദേശിച്ചതിനെതിരെ 43/2007 - ാം നമ്പറായി പാത്രിയർക്കീസുകാർ കൊടുത്ത അന്യായം തള്ളിക്കളഞ്ഞ്, 16 - 08 - 2011 ൽ ബ. ജില്ലാ കോടതിയിൽ നിന്നും നമുക്കനുകൂലമായ വിധിയുണ്ടായി. ഈ വിധി പ്രകാരം 1934 ലെ ഭരണഘടന അംഗീകരിക്കാത്തവർക്ക് കോലഞ്ചേരി പള്ളിയിലോ കോട്ടൂർ ചാപ്പലിലോ അവയുടെ അനുബന്ധ സ്ഥാപനങ്ങളിലോ സെമിത്തേരിയിലോ പ്രവേശിക്കുവാൻ സാദ്ധ്യമല്ല. ഇടവക പൊതുയോഗത്തിൽ സംബ ന്ധിക്കണമെങ്കിലും 1934 ലെ ഭരണഘടന അനുസരിച്ചു ഇടവകാംഗത്വം ഉണ്ടായിരിക്കുകയും ഇടവക വികാരിയുടെ പക്കൽ കുമ്പസാ




അവകാശം ആരുടേത്; കോലഞ്ചേരി പള്ളിയുടെ ശിലാഫലകം







രിച്ചു വി. കുർബാന അനുഭവിക്കുകയും പള്ളിയ്ക്ക് കൊടുക്കേണ്ട കുടിശിക അടച്ചു തീർക്കേണ്ടതുമാണ്. ഇതിനെതിരെ അവർ കൊടുത്ത അപ്പീൽ പോലും സ്വീകരിക്കാൻ ഹൈക്കോടതിയിലെ ബെഞ്ചുകളൊന്നും തയ്യാറാ യില്ല. അവസാനം ചീഫ് ജസ്റ്റീസുൾപ്പെടുന്ന ബെഞ്ചിലതു സ്വീകരിച്ചുവെങ്കിലും വിധിക്ക് സ്റ്റേ നൽകുവാനോ സ്റ്റാറ്റസ്കോ അനുവദിക്കുവാനോ തയ്യാറായില്ല. "We do not see any justification for granting the stay order in favour of the party, whose suit was dismissed….. The prayer is, therefore rejected." വീണ്ടും ബ. ഹൈക്കോടതിയെ 20-ാം തീയതിയും 30-ാം തീയതിയും സമീപിച്ചിട്ടും പാത്രിയർക്കീസ് വിഭാഗത്തിന് അനുകൂലമായി ഒരു ഇടക്കാല ഉത്തരവോ (ഐ. എ) ജില്ലാ കോടതി വിധി സ്റ്റേ ചെയ്യുകയോ ചെയ്തിട്ടില്ല. അങ്ങിനെ കോടതി വിധി പ്രാബല്യത്തിൽ വരികയും പാത്രിയർക്കീസ് വിഭാഗത്തിന് കോലഞ്ചേരി പള്ളിയിലോ, കോട്ടൂർ പള്ളിയിലോ, സെമിത്തേരിയിലോ, കുരിശിൻ തൊട്ടികളിലോ, മറ്റ് അനുബന്ധ സ്ഥാപനങ്ങളിലോ യാതൊരു അവകാശമോ അധികാരമോ ഇല്ലാതായിത്തീരുകയും ചെയ്തു.

തങ്ങൾക്ക് കോലഞ്ചേരി പള്ളിയിൽ യാതൊരു അവകാശവും ഇല്ലായെന്നു മനസ്സിലാക്കിയ വിഘടിതർ പള്ളിയിൽ നിന്നും യാതൊരു പ്രകോപനവും കൂടാതെ ഒഴിവായിപ്പോയെങ്കിലും ഏതാനും ദിവസങ്ങൾക്ക് ശേഷം ആരുടെയൊക്കെയോ പിന്തുണയോടുകൂടി 10-09-2011 ൽ കോലഞ്ചേരിയിൽ ഭീകരാന്തരീക്ഷം സൃഷ്ടിച്ച് കോട്ടൂർ പള്ളി കൈയ്യേറാൻ വന്നു. വിഘടിത നേതാവിന്റെ നേതൃത്വത്തിൽ റോഡിൽ

*ശേഷം 15-ാം പേജിൽ*

## കോലഞ്ചേരി പള്ളി – ചരിത്ര വഴിയിൽ

പഴമയുടെ പ്രൗഢികൊണ്ടും ഇടവകാംഗങ്ങളുടെ എണ്ണം കൊണ്ടും മലങ്കരയിലെ പ്രശസ്തമായ ഈ ദേവാലയം 7-ാം നൂറ്റാണ്ടിലാണു സ്ഥാപിതമായത്. കോലഞ്ചേരി കുടുംബാംഗമായ തങ്കൻ മാപ്പിളയായിരുന്നു സ്ഥാപകൻ. 1912 സെപ്റ്റംബർ 15-ന് പൗരസ്ത്യ കാതോലിക്കായായി വാഴിക്കപ്പെട്ട മുറിമറ്റത്തിൽ മാർ ഈവാനിയോസ് കോലഞ്ചേരി ഇടവകാംഗമായിരുന്നു. കോലഞ്ചേരി മെഡിക്കൽ മിഷൻ ഹോസ്പിറ്റലിനു പുറമെ സെന്റ് പീറ്റേഴ്സ് കോളേജ്, ട്രെയിനിംഗ് സ്ക്കൂൾ, ഹൈസ്ക്കൂൾ എന്നീ പ്രശസ്ത സ്ഥാപനങ്ങളും ഈ പള്ളിയുടെ പ്രാഭവത്തിൽ രൂപം കൊണ്ടവയാണ്.

പള്ളിയുടെ പുനഃനിർമ്മാണത്തിനു തറക്കല്ലിട്ടത്, 1961 ജനുവരി 28-ന് കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായും അന്നത്തെ നിയുക്ത കാതോലിക്കായുമായിരുന്ന ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായാണ്. 1963 ജനുവരി 28-ന് കാതോലിക്കോസ് ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ പള്ളി കൂദാശ ചെയ്തു. 1966 മെയ് 15-നു ഫീലിപ്പോസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ തിമോത്തിയോസ് (ദിദിമോസ് പ്രഥമൻ ബാവാ) എന്നിവരെ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ മെത്രാന്മാരായി വാഴിച്ചത് ഈ പള്ളിയിൽ വച്ചാണ്.



ചരിത്രം സംസാരിക്കുന്നു: കോലഞ്ചേരി പഴയ പള്ളിയുടെ ചിത്രം

Legal

അഡ്വ. സജി കൊടുവത്ത്



# ഭരണഘടനയുടെ സാധുത ഒരിക്കൽക്കൂടി ഉറപ്പിച്ച് കോലഞ്ചേരി പള്ളിക്കേസ് വിധി

**കോ**ലഞ്ചേരി പള്ളിക്കേസിലുയർന്ന പ്രധാന തർക്കം, ഈ പള്ളി 1934-ലെ സഭാഭരണഘടന പ്രകാരമാണോ ഭരിക്കപ്പെടേണ്ടത് അതോ കൊല്ലവർഷം 1088-ൽ ഈ പള്ളി വകക്കാർ രജിസ്റ്റർ ചെയ്ത ഉടമ്പടി പ്രകാരമാണോ എന്നതായിരുന്നു.

### വാദിഭാഗം കേസ്

പാത്രിയർക്കീസ് വിഭാഗത്തിൽപ്പെട്ട മൂന്നു പേർ ചേർന്നു ഫയൽചെയ്ത അന്യായത്തിൽ, ഈ പള്ളി നൂറ്റാണ്ടുകൾക്കു മുമ്പ് യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹം സ്ഥാപിച്ചതാണെന്നും 1088-ലെ ഉടമ്പടി പ്രകാരമാണു പള്ളി ഭരിക്കപ്പെടേണ്ടതെന്നും ബോധിപ്പിച്ചു. ഈ ഉടമ്പടി വ്യവസ്ഥകൾ പ്രകാരം തിരഞ്ഞെടുപ്പു നടത്തണമെന്നും പള്ളിയുടെ താക്കോൽ, കൈവശം എടുത്ത അധികാരികളിൽ നിന്നും, കേസിലെ 3-ാം പ്രതി ഫാ. ജേക്കബ് കുര്യൻ വാങ്ങിയെടുക്കുന്നതിനെ നിരോധിക്കണമെന്നുമായിരുന്നു അന്യായത്തിൽ ചോദിച്ച നിവൃത്തികൾ.

കോലഞ്ചേരി പള്ളിയായിരുന്നു കേസിലെ 1-ാം പ്രതി പള്ളിയിലെ വൈദികരെ 2-ം, 3-ം പ്രതികളായും കമ്മിറ്റിയംഗങ്ങളെ 4 മുതൽ 12 വരെ പ്രതികളായും കക്ഷിചേർത്തു.

### കാതോലിക്കോസ് ഭാഗം നിലപാട്

1934-ലെ ഭരണഘടനപ്രകാരമാണ് ഈ പള്ളി ഭരിക്കപ്പെടേണ്ടതെന്നു കാണിച്ച് 3-ാം പ്രതി ഫാ. ജേക്കബ് കുര്യനും 9-ാം പ്രതി എ.വി. പത്രോസും ചേർന്ന് കേസിൽ പത്രിക സമർപ്പിച്ചു. ഔഗേൻ മാർ തിമോത്തിയോസ് (പിന്നീട് കാതോലിക്കോസ്) മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിലും പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ (പിന്നീടു പാത്രിയർക്കീസ് വിഭാഗം ശ്രേഷ്ഠ കാതോലിക്കോസ്) സാന്നിദ്ധ്യത്തിലും 18-3-1959-ന് ചേർന്ന ഇടവക പൊതുയോഗം 1934-ലെ ഭരണഘടന 'ഐകകണ്ഠ്യേന' സ്വീകരിച്ചതായി ഇവർ ചൂണ്ടിക്കാട്ടി. 199 പൊതുയോഗ അംഗങ്ങളും മാർ തിമോത്തിയോസും മാർ പീലക്സിനോസും ഒപ്പിട്ട മിനിറ്റ്സ് ഇവർ കോടതിയിൽ ഹാജരാക്കി. മലങ്കരസഭയുടെ ഒരു ഘടകമാണ് കോലഞ്ചേരി പള്ളിയെന്നും 2-ാം സമുദായക്കേസിലുണ്ടായ വിധി ഈ പള്ളിക്കും ബാധകമാണെന്നും ഇവർ ബോധിപ്പിച്ചു.

കേസിലെ വാദികൾ, യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ എന്ന 2002-ൽ രൂപീകരിച്ച സംഘടനയോടു സഹകരിച്ചു നില്ക്കുന്നതിനാൽ ഇവർക്കു പള്ളിക്കാര്യങ്ങളിൽ അധികാരമോ അവകാശമോ ഇല്ലന്നായിരുന്നു 3-ം 9-ം പ്രതികളുടെ വാദം.



### പാത്രിയർക്കീസ് ഭാഗം പത്രിക

2-ാം പ്രതി ഫാ. വർഗീസ് ഇടുമാരിയും 5-ാം പ്രതി കെ. എ. തമ്പിയും വാദിഭാഗത്തെ പിന്തുണച്ചു. പാത്രിയർക്കീസിന്റെ ആത്മീയ പരമാദ്ധ്യക്ഷത അംഗീകരിക്കുന്ന വിശ്വാസികളുടെ ശ്രേയസ്സിനായി ഈ പള്ളി സ്ഥാപിച്ചിട്ടുള്ളതാണ്; പള്ളിയെ പ്രതിനിധാനം ചെയ്യാൻ ഫാ. വർഗീസ് ഇടുമാരിക്കാണ് അവകാശം; പാത്രിയർക്കീസിന്റെ പരമാദ്ധ്യക്ഷത അംഗീകരിക്കുന്നവർക്കു മാത്രമേ പള്ളിയിൽ ശുശ്രൂഷ നടത്തുവാനുള്ള അവകാശമുള്ളു; ഓർത്തഡോക്സ് വിഭാഗം പാത്രിയർക്കീസിന്റെ പരമാദ്ധ്യക്ഷത അംഗീകരിക്കുന്നില്ല; സഭയിലെ ഇരു വിഭാഗങ്ങളും തമ്മിൽ യോജിക്കുന്നതിനുള്ള മുഖ്യ തടസ്സം ഇതാണ്; സുപ്രീം കോടതിവിധി തെറ്റായി വ്യാഖ്യാനിച്ചു കൊണ്ട് ഓർത്തഡോക്സ് വിഭാഗം ഈ പള്ളിയെ അവരുടെ ഭാഗത്തേക്കു ചേർക്കുവാൻ ശ്രമിച്ചുവരുന്നുവെന്ന് 2-ം 5-ം പ്രതികൾ പത്രികയിൽ രേഖപ്പെടുത്തി.

### കൂടുതൽപ്രതികളുടെ തർക്കം

ഈ പള്ളിയും അതിന്റെ സ്വത്തുക്കളും ഇടവകാംഗങ്ങളുടെ വകയാണെന്നും ഭൂരിപക്ഷ തീരുമാനപ്രകാരം ഭരിക്കപ്പെടേണ്ടതാണെന്നുമായിരുന്നു കേസിൽ കൂടുതലായി കക്ഷി ചേർന്ന 13-ം 15-ം പ്രതികളുടെ (മാത്യു യോഹന്നാൻ, വി.എം. ജോർജ്) തർക്കം. പാത്രിയർക്കീസിന്റെ പരമാദ്ധ്യക്ഷത അംഗീകരിക്കാത്ത സമുദായ സ്ഥാനികൾക്ക് ഈ പള്ളിയിൽ ശുശ്രൂഷകൾ നടത്തുവാനധികാരമില്ലെന്നും ഇവർ തർക്കിച്ചു. ഇടവകാംഗങ്ങളുടെ നിലപാട് അറിയുന്നതിന് കോടതി റഫറണ്ടം നടത്തണമെന്ന നിവൃത്തി കൗണ്ടർ ക്ലെയിമായി ഇവർ ചോദിച്ചു. പാത്രിയർക്കീസിന്റെ മേലദ്ധ്യക്ഷത അംഗീകരിക്കാത്തതിനാൽ 3-ാം പ്രതി ഫാ. ജേക്കബ് കുര്യനെയും അദ്ദേഹത്തോടു ചേർന്നു നില്ക്കുന്നവരെയും നിരോധിക്കണമെന്നും ഇവർ നിവൃത്തി തേടി.

### കോടതി വിധി

പാത്രിയർക്കീസ് വിഭാഗത്തിന്റെ അന്യായവും 13-ം 15-ം പ്രതികളുടെ കൗണ്ടർ ക്ലെയിമും തള്ളിക്കൊണ്ട് അഡീഷണൽ ജില്ലാ ജഡ്ജി വി. ജി. അനിൽകുമാർ 16-8-2011-നു പ്രസ്താവിച്ച വിധിയിൽ പള്ളിയുടെ താക്കോൽ കോടതിയിൽ നിന്നും വാങ്ങിയെടുക്കുവാനുള്ള അവ

കാശം 3-ാം പ്രതി ഫാ. ജേക്കബ് കുര്യനാണെന്നു തീർപ്പു കൽപ്പിച്ചു.

**സുപ്രീം കോടതി ഉപസംഹരിച്ചിരിക്കുന്നത് ഇപ്രകാരമാണ്: 1934-ലെ ഭരണഘടനയിൽ ഇടവകപ്പള്ളിക്കാര്യങ്ങളെ പ്പറ്റി എന്തെല്ലാം പ്രതിപാദിച്ചിരിക്കുന്നുവോ അവയെല്ലാം ഇടവകപ്പള്ളിക്കാര്യങ്ങൾക്കു ബാധകമായിരിക്കും.**

## വിധി സംഗ്രഹം

**1. ഭരണഘടനയുടെ സാധുത**

1934-ലെ ഭരണഘടനയുടെ സാധുത 1995 ലെ സുപ്രീം കോടതി വിധിയിൽ ഉറപ്പിച്ചിട്ടുള്ളതാണ്. ജസ്റ്റീസ് ജീവൻ റെഡ്ഡി, വിധിയുടെ അന്തിമ വിശകലനത്തിൽ, താഴെ പറയുന്ന കാര്യങ്ങൾ രേഖപ്പെടുത്തി.

●1934-ലെ മലങ്കര അസ്സോസിയേഷൻ സാധുവാണ്.

●1934-ലെ പാത്രിയർക്കീസ് വിഭാഗം യോഗം അസാധുവാണ്.

●പാത്രിയർക്കീസിനു പള്ളികൾക്കുമേൽ യാതൊരു ലൗകിക അധികാരവുമില്ല.

●കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായശേഷവും 1934-ലെ ഭരണഘടനയ്ക്കു ശേഷവും ഭരണഘടനയ്ക്കു വിധേയമായി മാത്രമേ പാത്രിയർക്കീസിന് ആത്മീയ അധികാരങ്ങൾ പ്രയോഗിക്കുവാൻ കഴിയൂ.

●ഇവാഞ്ചലിക്കൽ അസ്സോസിയേഷൻ പള്ളികളും സിംഹാസന പള്ളികളും സെന്റ് മേരീസ് പള്ളിയും (മംഗലാപുരം) ഒഴികെയുള്ള പള്ളികളുടെ ആത്മീയവും ലൗകികവുമായ ഭരണം 1934-ലെ ഭരണഘടന പ്രകാരം മലങ്കര അസ്സോസിയേഷനിൽ നിക്ഷിപ്തമാണ്.

●മെത്രാപ്പോലീത്താമാരെ വാഴിക്കാനും, മൂറോൻ കൂദാശ ചെയ്യാനും, മറ്റ് ആത്മീയ അധികാരങ്ങൾ പ്രാവർത്തികമാക്കാനുമുള്ള അധികാരത്തോടെ ഒരു അധികാരകേന്ദ്രം പാത്രിയർക്കീസ്തന്നെ ഇൻഡ്യയിൽ സ്ഥാപിച്ചശേഷം കാതോലിക്കായെ കൂടാതെയും മറികടന്നും ഈ അധികാരങ്ങൾ ഏകപക്ഷീയമായി പാത്രിയർക്കീസിനു പ്രയോഗിക്കാൻ കഴിയില്ല എന്നു വിധിക്കുന്നതു ന്യായം മാത്രമാണ്.

●മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസ്സിന്റെ അധികാരം 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്.

●ഭരണഘടന സാധുവായി വിളിച്ചു ചേർക്കപ്പെട്ട മലങ്കര അസ്സോസിയേഷൻ അംഗീകരിച്ചതാണ്.

●1958-ലെ വിധിക്കു ശേഷമുള്ള പാത്രിയർക്കീസന്റെയും പാത്രിയർക്കീസ് വിഭാഗത്തിന്റെയും നടപടികളും പെരുമാറ്റവും നിമിത്തം അവർക്ക് ഭരണഘടനയുടെ സാധുതയും നിയമപ്രാബല്യവും ചോദ്യം ചെയ്യത്തക്കതല്ല.

●മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെ സംബന്ധിച്ചിടത്തോളം 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്രയും എപ്പിസ്കോപ്പലാണ്.

●ഈ ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും സാധുവായി നിലനില്ക്കുന്നതുമാണ്.

കോലഞ്ചേരി പള്ളി 2-ാം സമുദായക്കേസിൽ കക്ഷിയായിരുന്നില്ല എങ്കിലും 1934-ലെ ഭരണഘടനയുടെ സാധുത സംബന്ധിച്ച് രണ്ടാം സമുദായ കേസിൽ ഉണ്ടായിട്ടുള്ള വിധിയുടെ അടിസ്ഥാനത്തിൽ 1934-ലെ ഭരണഘടന സാധുവല്ലെന്നോ തങ്ങൾക്കു ബാധകമല്ലെന്നോ വാദികൾക്കു തർക്കിക്കുവാൻ കഴിയില്ല. 1088-ലെ ഉടമ്പടി പ്രകാരമാണു പള്ളി ഭരിക്കപ്പെടേണ്ടതെന്ന വാദികളുടെ അവകാശവാദം സുപ്രീം കോടതിവിധിക്ക് എതിരാണ്.

**2. വാദികൾ ഭരണഘടന തിരസ്ക്കരിച്ചവർ**

വാദികൾ 1934-ലെ ഭരണഘടന സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്താൽ മാത്രമേ പള്ളി കമ്മിറ്റി തെരഞ്ഞെടുപ്പു സംബന്ധിച്ച അവരുടെ അപേക്ഷകൾ പരിഗണിക്കാൻ സാധിക്കൂ. ഈ പള്ളിക്കുകൂടി ബാധകമായ 1934-ലെ ഭരണഘടന നിലവിലുള്ളപ്പോൾ ഭരണത്തിനായി മറ്റൊരു സ്കീം (Scheme) ഉണ്ടാക്കുന്ന പ്രശ്നം ഉദിക്കുന്നില്ല. പാത്രിയർക്കീസ് പക്ഷം സാക്ഷികളായ വി. എം. ജോർജ്, കെ.എ. തമ്പി എന്നിവർ, 1934-ലെ ഭരണഘടന അംഗീകരിക്കുന്നില്ലാ എന്നു ക്രോസ് വിസ്താരത്തിൽ മൊഴി നൽകിയിരുന്നു.

**3. ഇടവകപ്പള്ളികൾക്കും സുപ്രീംകോടതി വിധി ബാധകമാണ്.**

2-ാം സമുദായക്കേസിൽ സുപ്രീം കോടതി താഴെ പറയുന്ന പ്രകാരം നിരീക്ഷണം (observation) ചെയ്തു എന്നത് വസ്തുതയാണ്.

"എപ്പിസ്ക്കോപ്പൽ എന്നു പറയുന്നതുകൊണ്ട് ആത്മീയ നിയന്ത്രണം മാത്രമാണ് വാദികൾ ഉദ്ദേശിക്കുന്നതെങ്കിൽ ഇടവകപള്ളികളുടെ മേൽ കാതോലിക്കായ്ക്കും മലങ്കരമെത്രാപ്പോലീത്തായ്ക്കും ആത്മീയ നിയന്ത്രണമുണ്ടെന്നു കാണുന്നതിന് ബുദ്ധിമുട്ടില്ല. എന്നാൽ ഭരണഘടനയിൽ പറയുന്നതിലുപരിയായി ഇടവകപള്ളികളുടെ ലൗകിക കാര്യങ്ങിലെ നിയന്ത്രണമോ ഉടമസ്ഥതയോ വസ്തുക്കളിന്മേലുള്ള നിയന്ത്രണമോ ആണ് ഇതുമൂലം അർത്ഥമാക്കുന്നതെങ്കിൽ അത്തരത്തിലുള്ള ഒരു പ്രഖ്യാപനം ബന്ധപ്പെട്ട ഇടവകപ്പള്ളികളെ കേട്ടശേഷവും അവരുടെ സാന്നിദ്ധ്യത്തിലും മാത്രമേ വാദികൾക്ക് ലഭിക്കുവാൻ സാധിക്കുകയുള്ളൂ. ഓരോ ഇടവകപ്പള്ളിക്കും/അസോസിയേഷനും പ്രത്യേക ഭരണഘടന ഉള്ളതായി കാണപ്പെടുന്നു. ഇവയിൽ, ലൗകിക കാര്യങ്ങളിൽ, ഇടവകകളുടെ പൊതുയോഗം അന്തിമ അധികാരസ്ഥാനമായി പറയുന്നു. ഇടവകപ്പള്ളികളുടെയും വേണ്ടത്ര അന്യായ പ്രസ്താവനകളുടെയും തെളിവുകളുടെയും അഭാവത്തിൽ ഇടവകപ്പള്ളികളെ സ്പർശിക്കുന്ന പ്രഖ്യാപനങ്ങൾ ഈ കേസുകളിൽ നൽകാൻ സാദ്ധ്യമല്ലെന്ന് വ്യക്തമാക്കുവാനാണ് ഇവയെല്ലാം പ്രതിപാദിച്ചിത്."

എന്നാൽ സുപ്രീംകോടതി ഉപസംഹരിച്ചിരിക്കുന്നത് ഇപ്രകാരമാണ്: 1934-ലെ ഭരണഘടനയിൽ ഇടവകപ്പള്ളിക്കാര്യങ്ങളെപ്പറ്റി എന്തെല്ലാം പ്രതിപാദിച്ചിരിക്കുന്നുവോ അവയെല്ലാം ഇടവകപ്പള്ളിക്കാര്യങ്ങൾക്കു ബാധകമായിരിക്കും.

അതേപോലെ, ലൗകിക കാര്യങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായുടെയും മെത്രാന്മാരുടെയും ഭരണാവകാശം ഒന്നാം സമുദായക്കേസ് വിധിയിൽ പ്രതിപാദിച്ചിരിക്കുന്നതുപോലെയാണു മനസ്സിലാക്കേണ്ടത്. അതായത്, മലങ്കര സഭയുടെ പൊതു സ്വത്തുക്കളെപ്പറ്റിയാണിത്.

അതിനാൽ ഈ പള്ളി വസ്തുക്കളുടെയും വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും ഭരണകാര്യങ്ങളിൽ തീരുമാനമെടുക്കുവാനുള്ള അവകാശം ഇടവകാംഗങ്ങൾക്കായിരിക്കും. എന്നാൽ, മുമ്പു പറഞ്ഞതുപോലെ, 1934-ലെ ഭരണഘടന അംഗീകരിച്ചാൽ മാത്രമേ ഇതു സംബന്ധിച്ച പാത്രിയർക്കീസ് വിഭാഗത്തിന്റെ തർക്കങ്ങൾ പരിഗണനയിലെടുക്കാൻ കഴിയൂ. ■

Legal Vs Illegal

# കോലഞ്ചേരി പള്ളി: നാൾവഴികൾ

- പാത്രിയർക്കീസ് വിഭാഗം 43/2007-ാം നമ്പറായി കൊടുത്ത അന്യായത്തിൽ 2011 ആഗസ്റ്റ് 16-ാം തീയതി എറണാകുളം ജില്ലാ കോടതിയിൽ (പള്ളി കോടതി) നിന്ന് ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധിയുണ്ടാകുന്നു. അതിനേത്തുടർന്ന് ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അതിനടുത്ത ദിവസം (17 -08- 2011) കോലഞ്ചേരി പള്ളിയിൽ സമാധാനപരമായ അന്തരീക്ഷത്തിൽ വി. കുർബാന അർപ്പിക്കുന്നു.
- പാത്രിയർക്കീസ് വിഭാഗത്തിന്റെ അപേക്ഷ പരിഗണിച്ച് അപ്പീൽ നൽകുവാനായി 15 ദിവസത്തെ സമയം അനുവദിച്ചുകൊണ്ട് മേൽപ്പറഞ്ഞ ജില്ലാ കോടതിയിൽ നിന്നുതന്നെ അവർക്ക് ഈ വിധിയിൽ ഒരു സ്റ്റേ (18 -08 - 2011) ൽ അനുവദിക്കുന്നു.
- സ്റ്റേയുടെ കാലാവധി പൂർത്തിയായിട്ടും അപ്പീൽ ഒരു കോടതിയും പരിഗണിക്കാതിരുന്നപ്പോൾ. സ്റ്റേയുടെ സമയം കഴിഞ്ഞപ്പോൾ കോടതി വിധി അംഗീകരിച്ചുകൊണ്ട് പാത്രിയർക്കീസ് വിഭാഗം തങ്ങളുടേതായ എല്ലാ സാധനങ്ങളും എടുത്തുകൊണ്ട് യാതൊരു പ്രകോപനവും ഉണ്ടാക്കാതെ കോലഞ്ചേരി പള്ളിയിൽ നിന്ന് ഒഴിഞ്ഞു കൊടുക്കുന്നു.
- വീണ്ടും സ്റ്റേയ്ക്ക് ശ്രമിച്ചുകൊണ്ടിരുന്ന അവർക്ക് സെപ്തംബർ 2-ാം തീയതി ഹൈക്കോടതിയിൽ നിന്നും ഒരാഴ്ച കൂടി സ്റ്റാറ്റസ്കോ അനുവദിച്ചു കിട്ടുന്നു.
- ഹൈക്കോടതിയിലെ എല്ലാ ബെഞ്ചുകളും സ്വീകരിക്കാൻ മടിച്ചിരുന്ന അവരുടെ അപ്പീൽ അവസാനം ചീഫ് ജസ്റ്റീസിന്റെ ബഞ്ചിലെത്തുകയും അദ്ദേഹം ഉൾപ്പെടുന്ന ഡിവിഷൻ ബഞ്ച് അത് സ്വീകരിക്കുകയും ചെയ്യുന്നു.
- ജില്ലാ കോടതിയുടെ വിധി സ്റ്റേ ചെയ്യണമെന്നുള്ള അപേക്ഷയും സ്റ്റാറ്റസ്കോ അനുവദിക്കണമെന്നുള്ള അപേക്ഷയും തള്ളികൊണ്ട് "We do not see any justification for granting the stay order in favour of the party, whose suit was dismissed..... The prayer is, therefore rejected." എന്ന വിധി ന്യായം പുറപ്പെടുവിക്കുന്നു.
- കോടതി വിധി പ്രാബല്യത്തിൽ വരികയും, പാത്രിയർക്കീസ് വിഭാഗത്തിന് കോലഞ്ചേരി പള്ളിയിലോ, പള്ളിയുടെ കീഴിലുള്ള ചാപ്പലുകളിലോ, കുരിശിൻ തൊട്ടികളിലോ, മറ്റ് അനുബന്ധ സ്ഥാപനങ്ങളിലോ യാതൊരു അധികാരമോ അവകാശമോ ഇല്ലാതാവുകയും ചെയ്യുന്നു.
- 09 - 09 - 2011 ൽ എറണാകുളം ജില്ലാ കളക്ടർ ഷേക്ക് പരീത് ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളെ ഒരു ചർച്ചയ്ക്കെന്നപേരിൽ വിളിച്ചുവരുത്തുകയും, കോടതിവിധിക്ക് വിരുദ്ധമായി പാത്രിയർക്കീസ് വിഭാഗത്തിന് കോലഞ്ചേരി പള്ളിയിൽ അവകാശം കൊടുക്കുവാൻ ആവശ്യപ്പെടുകയും ചെയ്യുന്നു. കോടതിവിധിക്ക് വിരുദ്ധമായ ഉടമ്പടിക്ക് മലങ്കരസഭ കൂട്ടുനിൽക്കാതെ നിരസിക്കുന്നു.
- 10 - 09 - 2011 രാത്രിയിൽ പാത്രിയർക്കീസ് വിഭാഗത്തിന്റെ നേതാവായ തോമസ് പ്രഥമൻ കുറച്ചു ഗുണ്ടകളുമായി കോലഞ്ചേരി പള്ളിയുടെ ഭാഗമായ കോട്ടൂർ പള്ളി കയ്യേറാൻ വരുകയും 100 മീറ്റർ അകലെവച്ച് പോലീസ് തടയുകയും അദ്ദേഹം അവിടെ കുത്തിയിരിക്കുകയും ചെയ്തു. (ഈ നിയമ നിഷേധത്തിനെതിരെ ഭരണകൂടം യാതൊരു നടപടിയും എടുത്തില്ലായെന്നത് ശ്രദ്ധേയമാണ്). പാതിരാവോടെ തോമസ് പ്രഥമൻ അവിടെനിന്ന് അപ്രത്യക്ഷമാവുകയും ചെയ്തു.
- 11 - 09 - 2011 ഞായറാഴ്ച എല്ലാ നിയമ പിന്തുണയോടും കോലഞ്ചേരി പള്ളിയിൽ വി. കുർബാന അർപ്പിക്കുവാൻ ചെന്ന കോലഞ്ചേരി പള്ളി വികാരി റവ. ഫാ. ജേക്കബ് കുര്യനെയും, സഹവികാരി റവ. ഫാ. റോബിൻ മർക്കോസിനെയും കൂടെയുണ്ടായിരുന്ന വിശ്വാസികളെയും അറസ്റ്റുചെയ്തു പോലീസ് സ്റ്റേഷനിലേക്ക് നീക്കുന്നു. തൽസമയം അവിടെയെത്തിയ ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി തന്റെ ജനത്തോടൊപ്പം തന്നെയും അറസ്റ്റ് ചെയ്തു നീക്കുവാൻ ആവശ്യപ്പെടുന്നു.
- ജില്ലാ ഭരണകൂടത്തിന്റേയും നിയമപാലകരുടെയും അവരെ നിയന്ത്രിക്കുന്ന സർക്കാരിന്റേയും പക്ഷപാതപരമായ പ്രവർത്തനങ്ങളിൽ പ്രതിഷേധിക്കുവാൻ വൈകുന്നേരം 4 മണിക്ക് ഒരു പ്രതിഷേധയോഗം കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ കൂടുന്നു. കോടതി വിധികൾ നടപ്പിലാക്കാതെ വിഘടിത വിഭാഗത്തെ സഹായിക്കുന്ന പക്ഷപാതിത്വപരമായ സർക്കാരിന്റെ നിലപാടിൽ പ്രതിഷേധിച്ചും, നീതിയും ന്യായവും നടപ്പിലാക്കികിട്ടുന്നതിനുമായി ഒരു ഉപവാസ പ്രാർത്ഥനാ യജ്ഞം നടത്തുവാൻപരിശുദ്ധ കാതോലിക്ക ബാവ തീരുമാനിക്കുന്നു. അതിനോട് ചേർന്ന് ഭദ്രാസന മെത്രാപ്പോലീത്തയും പ. സുന്നഹദോസ് സെക്രട്ടറിയുമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയും ഉപവാസമനുഷ്ഠിക്കുവാൻ തീരുമാനിക്കുന്നു.
- ഇത് കേട്ടറിഞ്ഞ് 9-ാം തീയതി പാതിരാവിൽ അപ്രത്യക്ഷനായ തോമസ് പ്രഥമൻ കുറെ ആളുകളുമായി കോലഞ്ചേരി ടൗണിലെ കുരിശുപള്ളിക്കുമുമ്പിൽ കുത്തിയിരുപ്പു തുടങ്ങുന്നു.

■

## മലങ്കരസഭയ്ക്കനുകൂലമായ ഹൈക്കോടതിവിധി സ്റ്റേ ചെയ്യണമെന്ന് ആവശ്യപ്പെട്ട ഹർജി തള്ളിക്കൊണ്ടുള്ള ഡിവിഷൻബഞ്ച് വിധി

J. CHELAMESWAR, C.J & P.R.RAMACHANDRA MENON, J.

R.F.A.No. 589 of 2011

Dated this the 6th day of September, 2011

ORDER

J.Chelameswar, CJ.

Learned counsel for the appellant vehemently submitted that unless an interim order of status quo continuing the arrangement that existed during the pendency of the suit is ordered, the appellants would be put to serious and irreparable loss. We do not see any justification for granting the stay order in favour of the party, whose suit was dismissed, more particularly, whose suit is not based on any private right. Both sides submitted that the suit is one filed under Section 92 of the Code of Civil Procedure. The prayer is, therefore rejected.

Sd/- J.Chelameswar (Chief Justice)

Sd/- P.R. Ramachandra menon (Judge)

True copy




Assistant Registrar

## മുറിമറ്റത്തിൽ ബാവാ

### (പ. ബസേലിയോസ് പൗലോസ് പ്രഥമൻ ബാവാ)

- 1836 ജനുവരി 17-ാം തീയതി കോലഞ്ചേരി ഇടവകാംഗമായി ജനനം.
- ചേപ്പാട്ട് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് ശെമ്മാശുപട്ടം സ്വീകരിച്ചു.
- യുയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്നും കശ്ശീശ്ശാ പട്ടം സ്വീകരിച്ചു.
- 1877 മാർച്ച് 25 പ. പത്രോസ് III പാത്രിയർക്കീസ് ബാവാ റമ്പാൻ സ്ഥാനം നൽകി.
- 1877 മെയ് 17-ന് പ. പത്രോസ് III പാത്രിയർക്കീസ് ബാവാ കുന്നംകുളത്തുവച്ച് മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. കണ്ടനാട് ഭദ്രാസന ഭരണം ഏൽപിച്ചു.
- 1912 സെപ്റ്റംബർ 15-ന് നിരണം സെന്റ് മേരീസ് പള്ളിയിൽ വച്ച് പൗരസ്ത്യ കാതോലിക്കായായി വാഴിക്കപ്പെട്ടു.
- 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെടുമ്പോൾ കോലഞ്ചേരി പള്ളി ഇടവകാംഗമായ പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായാണെന്നത് ദൈവ നിയോഗം. മലങ്കരയ്ക്ക് ആദ്യത്തെ കാതോലിക്കാ ഈ പള്ളിയിൽ നിന്നുമായിരുന്നു.
- 2012-ൽ കാതോലിക്കേറ്റിന്റെ നൂറാം വാർഷികത്തിൽ അദ്ദേഹത്തിലൂടെ മലങ്കരയ്ക്ക് വന്ന കാതോലിക്കാ സ്ഥാനം പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയിലാണ് എന്നത് ചരിത്ര നിയോഗമാണ്.

## വിലയ്ക്കു വാങ്ങിയ വിധി

RFA No. 589 of 2011 -ൽ ബഹു. കോടതി പുറപ്പെടുവിച്ച വിധി വിഘടിത വിഭാഗത്തിന്റെ അന്യായത്തിന്റെ പരിണിത ഫലമാണ്.

OS No. 4S/2007 നമ്പരായി എറണാകുളം ജില്ലാകോടതിയിൽ അവർ സമർപ്പിച്ച അന്യായത്തിലൂടെ തുടങ്ങിയ വ്യവഹാരമായിരുന്നു ഒടുവിൽ അവർക്കു വിനയായി കലാശിച്ച ഈ വിധി.

ഇനി വിധിയ്ക്കെതിരേ കോലഞ്ചേരി തെരുവിൽ കാണിച്ച പ്രകടനങ്ങൾക്കു നൽകേണ്ടി വന്ന വിലയോ... തെക്കൻ കേരളത്തിലെ നസ്രാണികൾ ഉണർന്നു എന്നതും. നാളിതു വരെ റോഡിലിറങ്ങി വഴി തടഞ്ഞിട്ടില്ലാത്ത ക്രിസ്ത്യാനികൾ തങ്ങളുടെ ജാതിക്കു കർത്തവ്യൻ നീതിക്കു വേണ്ടി നടത്തുന്ന ധർമ്മ സമരത്തിനുവേണ്ടി റോഡിലിറങ്ങിയതും മലങ്കര നസ്രാണികളുടെ സമരവീര്യം ഉണർന്നതും തെരുവുകളിൽ തോമസ് പ്രഥമനെതിരേ ഉയർന്ന വായ്ത്താരികളും വിലയ്ക്കു വാങ്ങിയതല്ലേ?

# വ്യവഹാരങ്ങളുടെ നാൾവഴി

ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് *(വൈദിക ട്രസ്റ്റി)*

**കോ**ലഞ്ചേരി പള്ളി കേസിൽ മലങ്കരസഭയ്ക്കനുകൂലമായ കോടതിവിധി ലഭിക്കുകയും കേരളാ ഗവൺമെന്റ് കോടതി വിധി നടത്തിത്തരാമെന്നു രേഖാമൂലം അറിയിക്കുകയും ചെയ്തിരിക്കുന്നു. ഇത് നമ്മുടെ വിജയമാണ്. വിധി നടത്തിപ്പിനുവേണ്ടി ഉപവാസ പ്രാർത്ഥനായജ്ഞത്തിൽ സഭയ്ക്ക് പ്രവേശിക്കേണ്ടി വന്നുവെങ്കിലും ഉന്നത നീതിപീഠങ്ങളുടെ വിധിയെ മാനിച്ച് സർക്കാർ പ്രവർത്തിക്കുമെന്നുറപ്പ്. മലങ്കരസഭയുടെ ചരിത്രത്തിന്റെ ഭാഗമായി ഇത് സന്തോഷപൂർവ്വം ഏറ്റുവാങ്ങുന്നു. ഈ പശ്ചാത്തലത്തിൽ കോലഞ്ചേരി പള്ളിയിലെ വ്യവഹാരങ്ങളെ സംബന്ധിച്ച് ഒരു സംക്ഷിപ്ത രൂപം പങ്കുവയ്ക്കുവാനാഗ്രഹിക്കുന്നു.

2007-ൽ OS 43/7 നമ്പരായി വിഘടിത വിഭാഗം കെസ് സമർപ്പിക്കുകയുണ്ടായി. കോലഞ്ചേരി പള്ളിയുടെ മുഴുവൻ സ്ഥാവര ജംഗമ വസ്തുക്കളിന്മേൽ അധികാരാവകാശങ്ങൾ ഉന്നയിച്ചുകൊണ്ടുള്ള ഒരു ഹർജി ആയിരുന്നു അത്. ഈ കേസ് മറുവിഭാഗത്തിന്റെ ആദ്യ അബദ്ധമായിരുന്നു.

മേപ്പടി നമ്പരിന്മേൽ 2011 ഓഗസ്റ്റ് 16-ന് കോലഞ്ചേരി പള്ളിയും അനുബന്ധ സ്ഥാവര ജംഗമ വസ്തുക്കളും മലങ്കര സഭയ്ക്ക് അനുകൂലമായി വിധിച്ചുകൊണ്ട് കോടതി ഉത്തരവുണ്ടായി.

ഈ വിധിയ്ക്കെതിരെ പെട്ടെന്നൊരു സ്റ്റേ അവർക്ക് ലഭിച്ചതുമില്ലായെന്നത് ശ്രദ്ധേയമാണ്. കണ്ടനാട് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ കോലഞ്ചേരി പള്ളിയിൽ തൊട്ടടുത്ത ദിവസം വി. കുർബാന അർപ്പിക്കുകയുണ്ടായി. പൂർണ്ണ അധികാരാവകാശങ്ങളോടെ ഇടവക മെത്രാപ്പോലീത്താ ദേവാലയത്തിൽ പ്രവേശിച്ചതിനെതിരെ തൊട്ടടുത്ത ദിവസങ്ങളിൽ തങ്ങളുടെ മെത്രാന്മാരും ഈ പള്ളിയിൽ അതിക്രമിച്ചു കയറുമെന്ന് അവർ അവകാശപ്പെട്ടെങ്കിലും അതുണ്ടായില്ല.

രണ്ട് ദിവസങ്ങൾക്കകം അതേ കോടതി പതിനഞ്ച് ദിവസത്തേക്ക് സ്റ്റേ അനുവദിക്കുകയും അതിൻപ്രകാരം തൽസ്ഥിതി നിലവിൽ വരുകയും ചെയ്യുന്നു.

15 ദിവസത്തെ സ്റ്റേ അവസാനിച്ചപ്പോൾ മുഴുവൻ സാധനസാമഗ്രികളുമായി പള്ളിയിൽ നിന്നും ഒഴിഞ്ഞുകൊടുക്കണമെന്നും പള്ളിയുടെമേൽ ഇനി യാതൊരു അവകാശാധികാരങ്ങളും കോടതിവിധി പ്രകാരം ഇല്ലായെന്ന് ആലുവ എസ്.പി. അറിയിക്കുന്നു. ഇതിൻപ്രകാരം മുഴുവൻ സാധനസമഗ്രികളുമായി അവർ ദേവാലയത്തിൽ നിന്നും പുറത്തുപോകുകയും ചെയ്തു. പിന്നീടാരും പള്ളിയിൽ പ്രവേശിച്ചതുമില്ല. മൂന്ന് ദിവസത്തിനുശേഷം ഹൈക്കോടതിയുടെ ഒരു സിംഗിൾ ബഞ്ച് ഒരാഴ്ചത്തേക്കു കൂടി സ്റ്റേ അനുവദിക്കുകയും തൽസ്ഥിതി പ്രകാരം അവർ തിരികെ പള്ളിയിലെത്തി ആരാധന നടത്തുകയും ചെയ്തു.

ഇതേ സമയം ഹൈക്കോടതിയിലെ വിവിധ ബഞ്ചുകളിൽ ഒരു അപ്പീൽ നൽകുന്നതിനായി അവർ പരിശ്രമിച്ചുകൊണ്ടിരുന്നു. ചില ബഞ്ചുകൾ ഈ അപ്പീൽ കേൾക്കുന്നതിനു തന്നെ വിസമ്മതം പ്രകടിപ്പിച്ചു. ഒടുവിൽ ഒരു ബഞ്ചിൽ വാദം കേൾക്കുകയും ചീഫ് ജസ്റ്റിസ് ചെലമേശ്വരും, രാമചന്ദ്ര മേനോനും ഉൾപ്പെട്ട ഈ ബഞ്ച് വിഘടിത വിഭാഗത്തിന്റെ ആവശ്യം ശക്തമായ ഭാഷയിൽ നിഷേധിച്ചുകൊണ്ട് വിധി പുറപ്പെടുവിച്ചു.

ഇപ്പോൾ മറുപക്ഷം വാദിക്കുന്നത് ഹൈക്കോടതിയുടേത് ഒരു ഡിക്രി അല്ലായെന്നാണ്. അങ്ങനെയെങ്കിൽ ന്യായമായും ചില ചോദ്യങ്ങൾ ഉയരുന്നു. 1. സ്റ്റേ പരിധി അവസാനിച്ചപ്പോൾ സാധനസാമഗ്രികളുമായി പുറത്തുപോവുകയും സ്റ്റേപരിധി നീട്ടിക്കിട്ടിയപ്പോൾ തിരികെ വന്നതും എന്തിനായിരുന്നു? അവർ പറയുന്നത് എന്താണെന്ന് അവർക്കു തന്നെ നിശ്ചയമില്ല. 2. തൽസ്ഥിതി നിലനിർത്തണമെന്നു പറയുന്ന അവരുടെ ആവശ്യം എങ്ങനെ അംഗീകരിക്കാകും? ഇതേ ആവശ്യവുമായി കോടതിയിലെത്തിയപ്പോൾ കോടതി ശക്തമായി നിരാകരിച്ചതാണിത്. 3. സ്റ്റേയ്ക്ക് എതിരായ ഒരു അപ്പീൽ പരിഗണിക്കുന്നത് സ്റ്റേ ഓർഡർ അനുവദിക്കുന്നതിന് തുല്യമാണെന്നാണ് അവരുടെ വാദം. അങ്ങനെയെങ്കിൽ ഹൈക്കോടതിയെ സമീപിച്ച് തൽസ്ഥിതി നിലനിർത്തുവാൻ വേണ്ടി സ്റ്റേ അനുവദിക്കണമെന്ന് ഹർജി നൽകിയത് എന്തിന്? 4. ഇതിനെല്ലാ മുപരി CPC 41 Rule 5 ൽ ഒരു അപ്പീലിന് സ്റ്റേ ഓർഡറിന്റെ ഇഫക്ട് ഇല്ലായെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

വിഘടിത വിഭാഗത്തിന്റെ വാദഗതികളൊക്കെ അടിസ്ഥാന ശൂന്യമാണ്. അവർ അന്യായ കലഹങ്ങൾക്കു വേണ്ടി കൊണ്ടുനടക്കുന്ന ആളുകളുടെ മുമ്പിൽ മുഖം രക്ഷിക്കുവാൻ വേണ്ടി ഇതൊക്കെ പ്രസ്താവിക്കുന്നു എന്നതാണ് വാസ്തവം.

ദൈവം അവരോട് പൊറുക്കട്ടെ. ■

## കുരിശുപള്ളി കുത്തിത്തുറന്നു

കോലഞ്ചേരി പ്രശ്നം കത്തി നില്ക്കേ സെപ്റ്റം 14-ന് കോലഞ്ചേരി കവലയിലുള്ള കുരിശു പള്ളി കുത്തിത്തുറന്ന് വിഘടിത തലവൻ കത്തു കയറി കുർബ്ബാന ചൊല്ലിയത്രെ! സംഭവത്തിൽ ടി യാൻ ഉൾപ്പെടെ 50 പേർക്കെതിരെ കേസുമെടുത്തിട്ടുണ്ടെന്നാണ് പത്രറിപ്പോർട്ട്.

"ഇന്നലെ രാവിലെ യാക്കോബായ സഭാംഗങ്ങൾ അഖണ്ഡ പ്രാർത്ഥനായജ്ഞം നടത്തുന്ന കുരിശുപള്ളിയുടെ ഷട്ടർ പൊളിച്ച് അകത്തു കടന്ന് ആരാധന നടത്തി. സംഭവുമായി ബന്ധപ്പെട്ട് ശ്രേഷ്ഠ ബസ്സേലിയോസ് തോമസ് പ്രഥമൻ അടക്കം 50-ഓളം പേർക്കെതിരെ പോലീസ് കേസെടുത്തു. അതേസമയം സ്ലീബാ പെരുനാളിനോടനുബന്ധിച്ചായിരുന്നു ഇവിടെ ആരാധന നടത്തിയതെന്ന് യാക്കോബായ സഭാ വൃത്തങ്ങൾ അറിയിച്ചു."

*മലയാള മനോരമ, സെപ്റ്റം. 15, വ്യാഴം*

## ഒടുവിൽ പഴി കോടതിക്കും

കോടതികളിൽ പണം കൊടുത്താൽ കാര്യം സാധിക്കുമെന്ന് തോമസ് പ്രഥമൻ. കോടതിയലക്ഷ്യത്തിനു വരെ കേസെടുക്കാവുന്ന ഈ പരാമർശം കേരളത്തിലെ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുകയുണ്ടായി. തങ്ങൾ സമർപ്പിച്ച കേസിൽ തങ്ങൾക്കെതിരെ തുടരെത്തുടരെ തിരിച്ചടികൾ നേരിട്ടപ്പോൾ ഒടുവിൽ പഴി കോടതിക്കും.

*"അങ്ങാടിയിൽ തോറ്റതിന് അമ്മയോട്..."*

## കോലഞ്ചേരിപള്ളി... 9-ാം പേജിൽ നിന്നു തുടർച്ച...

കുത്തിയിരുന്നുകൊണ്ട് മാർഗ്ഗ തടസ്സമുണ്ടാക്കിയപ്പോൾ നിയമപാലകർ കേവലം കാഴ്ചക്കാരായി മാത്രം നിലകൊണ്ടു. കാരണം ഭരണപക്ഷത്തെ പ്രധാനികളിൽ ചിലരും, എം. എൽ. എ. മാരിൽ പലരും ഈ പുത്തൻ വിഘടിത സഭയിലെ അംഗങ്ങളാണ്. അവരിലൊരു എം. എൽ. എ ആയ ശ്രീ. ടി. യു. കുരുവിള തന്നെ എറണാകുളം ജില്ലാ കളക്ടർ വിളിച്ചുകൂട്ടിയ ചർച്ചയിൽ വിഘടിത സമൂഹത്തിന്റെ പ്രതിനിധിയായി ഹാജരായിരുന്നു. ഇവിടെ എന്തു നീതിയാണ് സഭയ്ക്ക് ലഭിക്കുന്നത്?

ഓർത്തഡോക്സ് സഭയിലെ വൈദികരും വിശ്വാസികളും നമ്മോടൊപ്പം ആരാധനയ്ക്കായി 11 - 09 - 2011 ഞായറാഴ്ച പള്ളിയിൽ ചെന്നപ്പോൾ വൈദികരെയും വിശ്വാസികളെയും അറസ്റ്റു ചെയ്തു നീക്കി. എന്നിട്ട് സംസ്ഥാന ഭരണ രംഗങ്ങളിലുള്ള ആരുടെയൊക്കെയോ പ്രേരണയുടെ ഫലമായി പള്ളിയിലും ചാപ്പലിലും അവയുടെ പരിസരപ്രദേശങ്ങളിലും പോലീസ് അധികാരികൾ 144 -ാം വകുപ്പ് വഴി നിരോധനം പ്രഖ്യാപിച്ചു. ഇതിനെതിരേ പ്രതിഷേധിക്കുവാനായി പരിശുദ്ധ ബാവ തിരുമനസ്സുകൊണ്ട് കൽപ്പിക്കുകയും അന്ന് വൈകുന്നേരം 4 മണിക്ക് കാതോലിക്കേറ്റ് സെന്ററിൽ എല്ലാവരോടും സമ്മേളിക്കുവാനായി ആവശ്യപ്പെടുകയും ചെയ്തു.

അവിടെ എത്തിച്ചേർന്ന പരിശുദ്ധ ബാവ തിരു മേനിക്ക് സ്ഥിതിഗതികൾ മനസ്സിലാവുകയും നീതിക്കു വേണ്ടി പൊരുതുന്നത് സഭയുടെ ധർമ്മമായതിനാലും, പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ തിന്മയെ ഒഴിവാക്കാൻ സദ്ധ്യമല്ലാത്തതിനാലും ഉപവാസ പ്രാർത്ഥന നടത്തുവാൻ നിശ്ചയിച്ചു. അപ്പോൾ തന്നെ അതാരംഭിച്ച പരിശുദ്ധ ബാവയോടൊപ്പം നാമും ഉപവസിച്ച് പ്രാർത്ഥിക്കുവാൻ തീരുമാനിക്കുകയും കൂടെ ഉപവസിക്കുകയും ചെയ്തു. മോർദ്ദേക്കായിയുടെ നേതൃത്വത്തിൽ ഉപവസിച്ചു പ്രാർത്ഥിച്ച യഹൂദരെപ്പോലെ, സഹോദര മെത്രാപ്പോലീത്തൻമാരും വൈദികരും കന്യാവ്രതക്കാരും വിശ്വാസികളും ഈ തീരുമാനത്തെ പിന്തുണയ്ക്കുകയും ആത്മാർത്ഥമായി സഹകരിക്കുകയും ചെയ്തപ്പോൾ ഈ ശുശ്രൂഷ വലിയൊരു അനുഗ്രഹവും വിജയവുമായിത്തീർന്നു.

ഭൂരിപക്ഷം അനുസരിച്ച് പള്ളികൾ ഭരിക്കപ്പെടണമെന്ന് ഒരു കോടതിയും ഇതുവരെ വിധിച്ചിട്ടില്ല. മറിച്ച് 1934 ലെ ഭരണഘടന അനുസരിച്ച് പള്ളികൾ ഭരിക്കപ്പെടണമെന്നാണ് കോടതി വിധി. കോലഞ്ചേരി പള്ളി സഭയുടേതാണ്. അതുകൊണ്ടാണ് അവിടെ സഭയുടെ ചട്ടപ്രകാരം ഭരിക്കപ്പെടുവാൻ കോടതി നിർദ്ദേശിച്ചത്. ഇതു നടപ്പിലാക്കി കിട്ടുന്നതിന് വേണ്ടിയാണ് സഭയുടെ മേലദ്ധ്യക്ഷനായ പരിശുദ്ധ ബാവ തിരുമേനിയും നാമും ജീവനേപ്പോലും തൃണവൽഗണിച്ചുകൊണ്ട് ഉപവാസം അനുഷ്ഠിച്ചത്.

**കോലഞ്ചേരി പള്ളിയെ സംബന്ധിച്ചിടത്തോളം 2000 ത്തിൽ താഴെ ഇടവകാംഗങ്ങളുള്ളതിൽ 1631 വീട്ടുകാർ 1934 ലെ ഭരണഘടന അംഗീകരിച്ച് ഒപ്പിട്ട് തന്നിട്ടുള്ളതാണ്**

പള്ളി സഭയുടേതാണ് എന്നതിന് ഉത്തമ ഉദാഹരണമാണ് മലങ്കര സഭയിലെ ഏതു പള്ളിയിൽ നിന്നും മറ്റ് ഏതു പള്ളിയിലേക്കും ആർക്കും അംഗത്വത്തിന് അപേക്ഷിക്കാവുന്നതും അപ്രകാരം അംഗത്വം നിയമാനുസൃതം ലഭിക്കുവാനും ഭരണഘടനയിൽ വ്യവസ്ഥയുള്ളത്. ഒരു ഇടവകാംഗം അപ്രകാരം മാറുമ്പോൾ തന്റെ ഇടവക പള്ളിയിൽ നിന്നും അവകാശമൊന്നും കൊടുക്കുന്നുമില്ല, കൊണ്ടുപോകുന്നതുമില്ല. ഇടവക പള്ളിയിൽ ക്രയവിക്രയങ്ങൾ നടത്തണമെങ്കിൽ പൊതുയോഗം അംഗീകരിച്ചാലും ഭദ്രാസന മെത്രാപ്പോലീത്തയുടെ അംഗീകാരം ആവശ്യമാണ് എന്നതും, ഓരോ ഇടവകയിലും വൈദികരെ നിയമിക്കുന്നതും മാറ്റുന്നതും മെത്രാപ്പോലീത്തയാണ് എന്നതും ഇതിനെ ഉറപ്പിക്കുന്നു. (1934 ലെ സഭാ ഭരണഘടന വകപ്പുകൾ 9, 23, 40, 41)

ആയതിനാൽ, ഇടവകയുടെ ഭൂരിപക്ഷമല്ല സഭയുടെ ഭൂരിപക്ഷമാണ് നോക്കേണ്ടിയിരിക്കുന്നത്. സഭയിൽ ഏതൊരു കാര്യത്തിനും ഭൂരിപക്ഷം തെളിയിക്കുന്നത് മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ മുഖാന്തിരമാണ്. 1934 ലെ ഭരണഘടന അനുസരിച്ച് അതിൽ അംഗമാകാത്തവർക്ക് സഭയുടെ ഭൂരിപക്ഷത്തേക്കുറിച്ച് പറയുവാൻ അധികാരമില്ല. ഇപ്രകാരം ഒരു ഭൂരിപക്ഷം തെളിയിക്കുന്നതിന് 2002 ൽ ബ. സുപ്രീം കോടതി നിയമിച്ച നിരീക്ഷകൻ ജസ്റ്റീസ് മളീമഠിന്റെ നേതൃത്വത്തിൽ നടന്ന മലങ്കര മെത്രാപ്പോലീത്ത സ്ഥാന ത്തിന്റെ സ്ഥിരീകരണം തീരുമാനിക്കുന്നതിന് സന്നദ്ധരായിട്ടും ഇപ്പോഴത്തെ പത്രിയർക്കീസ് വിഭാഗം മുന്നോട്ടുവരാതെയും, അതിൽ സഹകരിക്കാതെയും 2002 ൽ ഭരണഘടന ഉണ്ടാക്കി വെളിയിൽ പോയതിനാൽ 1934 ലെ ഭരണഘടന അനുസരിച്ചു ഭരിക്കപ്പെടുന്ന സഭയിലെ ഭൂരിപക്ഷത്തേപ്പറ്റി പരാതിപ്പെടുവാനോ അഭിപ്രായം പറയുവാനോ അർഹതയില്ല. കോലഞ്ചേരി പള്ളിയെ സംബന്ധിച്ചിടത്തോളം 2000 ത്തിൽ താഴെ ഇടവകാംഗങ്ങളുള്ളതിൽ 1631 വീട്ടുകാർ 1934 ലെ ഭരണഘടന അംഗീകരിച്ച് ഒപ്പിട്ട് തന്നിട്ടുള്ളതാണ്.

ഇതു കേവലം ഒരു പള്ളിയുടേയോ സഭയുടേയോ പ്രശ്നത്തേക്കാളുപരി സമൂഹത്തിൽ നീതിയും ന്യായവും നിലനിൽക്കുന്നതിനു വേണ്ടിയുള്ള പോരാട്ടമായിരുന്നു. അധികാരത്തിന്റെ പിൻബലത്താൽ സാധാരണ പ്രജകൾക്ക് നീതിയും ന്യായവും നിഷേധിക്കുന്നതിനെതിരേയുള്ള ഒരു ധർമ്മ സമരവുമായിരുന്നു. പരിശുദ്ധ ബാവ തിരുമനസ്സിന്റെ ദൈവാശ്രയവും, നിശ്ചയദാർഢ്യവും ശക്തമായ നേതൃത്വവും സഭയ്ക്ക് വേണ്ടി സ്വജീവൻ പോലും ബലികഴിക്കുവാനുള്ള സന്നദ്ധതയും ചരിത്രത്തിന്റെ ഏടുകളിൽ തങ്ക ലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. ■

Liturgy

# കൈമുത്തിനെക്കുറിച്ച് വീണ്ടും...

ഫാ. ഡോ. കെ. എം. ജോർജ്

പട്ടക്കാരും മേൽപ്പട്ടക്കാരും കൈമുത്തിക്കുന്നത് ജനങ്ങൾക്ക് അനുഗ്രഹം നൽകാനാണല്ലോ. മലങ്കരസഭയിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന കൈമുത്ത് രീതിയെ അൽപ്പമായി വിശകലനം ചെയ്ത് ഒരു ചർച്ചയ്ക്ക് സമർപ്പിക്കുകയാണ് ഈ കുറിപ്പിന്റെ ഉദ്ദേശ്യം.

രണ്ടു രീതിയിലാണല്ലോ നാം ഇപ്പോൾ "കൈ മുത്തി"ക്കുന്നത്. ഒന്ന്, കുരിശ് (സ്ലീബാ) വിശ്വാസികളുടെ നെറ്റിയിൽ വച്ച്. രണ്ട്, വലതുകൈ വിശ്വാസികളുടെ തലയിൽ വച്ചോ പുറംകൈ നെറ്റിയിൽ വച്ചോ. ഇവയിൽ രണ്ടാമത്തേതിനെക്കുറിച്ചാണ് ഇവിടെ ചർച്ചചെയ്യുന്നത്.

"കൈമുത്തി അനുഗ്രഹം പ്രാപിക്കാൻ" വരുന്ന ഒരു വിശ്വാസിയെ അനുഗ്രഹിക്കാൻ തന്റെ കൈയിൽ സ്ലീബാ ഇല്ലെങ്കിൽ, വിശ്വാസിയുടെ നെറ്റിയിൽ തന്റെ വലതു പുറംകൈ വച്ചാണ് മേൽപ്പട്ടക്കാരൻ സാധാരണഗതിയിൽ കൈമുത്തിക്കുന്നത്. അദ്ദേഹത്തെ അനുകരിച്ചാവണം, പട്ടക്കാരനും അങ്ങനെതന്നെ പുറംകൈകൊണ്ട് അനുഗ്രഹം കൊടുക്കുന്നു.



ഇവിടെ ഒരു വൈരുദ്ധ്യം ശ്രദ്ധേയമാണ്. ഭാരതീയ പാരമ്പര്യത്തിൽ ഗുരുക്കന്മാരും ആചാര്യന്മാരും അനുഗ്രഹിക്കുന്നത് അവരുടെ ഉള്ളംകൈ, അനുഗ്രഹം പ്രാപിക്കുന്ന ആളിന്റെ മൂർദ്ധാവിൽ വച്ചുകൊണ്ടാണ്. നെറ്റി മുതൽ തലയുടെ ഉച്ചി (മൂർദ്ധാവ്) വരെയുള്ള ഭാഗത്താണ് സാധാരണയായി ഉള്ളംകൈ വയ്ക്കുന്നത്. ക്രിസ്തീയ പാരമ്പര്യത്തിലും തലയിൽ കൈവച്ച് പ്രാർത്ഥിക്കുമ്പോൾ ഇങ്ങനെ തന്നെയാണ് ചെയ്യുന്നത്. മൂർദ്ധാവിന് അനുഗ്രഹം സ്വീകരിക്കാനുള്ള കഴിവുണ്ടെന്നും ഉള്ളംകൈയ്ക്ക് ആത്മീയ ഊർജ്ജത്തെ പ്രവഹിപ്പിക്കാനുള്ള സവിശേഷമായ ശേഷിയുണ്ടെന്നും പുരാതനമായ വിശ്വാസമുണ്ട്. അതുകൊണ്ടായിരിക്കാം ഉള്ളംകൈ മൂർദ്ധാവിൽ വച്ച് അനുഗ്രഹിക്കുന്ന രീതി മതപാരമ്പര്യങ്ങളിൽ ഉടലെടുത്തത്.

(ശിശുക്കളുടെ തലയുടെ ഉച്ചിയിൽക്കാണുന്ന മൃദുവായ'കുഴി' അസ്ഥികൾ ചേരുന്ന സ്ഥലമാണ് (Coronal suture). അവിടെ ശക്തിയുള്ള മരുന്നുവച്ചാൽ അതിന്റെ വീര്യം കാൽപ്പാദം വരെ അനുഭവപ്പെടുമെന്ന് നമുക്കറിയാം. ഇതിന് ആത്മികാർത്ഥം കൽപ്പിക്കുന്ന പാരമ്പര്യമാണ് ഇൻഡ്യയിലുള്ളത്. അതീന്ദ്രിയാനുഭവത്തിന്റെ സ്വീകരണിയാണത്. അതുപോലെ ഉള്ളംകൈയുടെ മധ്യം ചൈതന്യത്തെ പ്രസരിപ്പിക്കാൻ കഴിവുള്ള ഭാഗമാണ് എന്നു വ്യാഖ്യാനമുണ്ട്.)

മാത്രവുമല്ല, ഉള്ളംകൈ സ്വീകരണത്തിന്റെയും സംരക്ഷണത്തിന്റെയും പ്രതീകമാണ്. "ഇതാ, ഞാൻ നിന്നെ എന്റെ ഉള്ളം കൈയിൽ വെച്ചിരിക്കുന്നു" (യെശ. 49:16). ഒരാളെ നാം അടുത്തേക്ക് വരാൻ വിളിക്കുമ്പോൾ ഉള്ളംകൈ കാണിച്ച് അകത്തേക്ക് വീശിയാണ് ആംഗ്യം കാണിക്കുന്നത്.

നേരേമറിച്ച് പുറംകൈ നിരാസത്തിന്റെ അടയാളമാണ്. പുറംകൈ കൊണ്ട് തട്ടുക എന്നാൽ തള്ളിക്കളയുക എന്നാണർത്ഥം. പുറംകൈ ഒരാൾക്ക് നേരേ ഉയർത്തി ആംഗ്യം കാണിച്ചാൽ, മാറിപ്പോവൂ, അകന്നു നിൽക്കൂ, സ്ഥലം വിട്ടുകൊള്ളു എന്നൊക്കെ അർത്ഥമാണല്ലോ. പുറംകൈ പുറന്തള്ളലിന്റെ ചിഹ്നമാണ്. കുട്ടികൾ ചോറും മറ്റും പുറംകൈ കൊണ്ട് തട്ടിമാറ്റിയാൽ, പ്രായമുള്ളവരിൽ നിന്ന് വഴക്കുകിട്ടുന്ന കാലമുണ്ടായിരുന്നു.

*ഭാരതീയ പാരമ്പര്യത്തിലും പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലും ഉള്ളംകൈ മൂർദ്ധാവിൽ വച്ചാണ് അനുഗ്രഹിക്കുന്നതെങ്കിൽ, മലങ്കരസഭയിൽ പുറംകൈ കൊണ്ട് അനുഗ്രഹിക്കുന്ന രീതി എങ്ങിനെ നിലവിൽ വന്നു?*

1. ഒരുത്തരമേ കാണുന്നുള്ളൂ. പാശ്ചാത്യസഭയിൽ മെത്രാന്മാർ വലതു കൈയിൽ മോതിരം ധരിക്കുകയും വിശ്വാസികൾ ആ മോതിരത്തിൽ ചുംബിക്കുകയും ചെയ്യുന്ന രീതിയിൽ നിന്നാവണം പുറംകൈ കൊണ്ട് മുത്തിക്കുന്ന രീതി ഇൻഡ്യയിൽ നിലവിൽ വന്നത്. യൂറോപ്പിലെ റോമൻ കത്തോലിക്കാ സഭയിൽ മദ്ധ്യകാലയുഗത്തിൽ ചില മെത്രാന്മാർ നാടുവാഴികളും ഇടപ്രഭു ക്കന്മാരും ആയിരുന്നു. പഴയ സാമ്രാജ്യവ്യവസ്ഥയിൽ രാജാക്കന്മാർ ധരിച്ചിരുന്ന മുദ്രമോതിരത്തെ അനുകരിച്ച് പിന്നീട് മെത്രാന്മാരും മോതിരം ധരിക്കാൻ തുടങ്ങി. നാലാംനൂറ്റാണ്ടിൽ കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലത്ത് ക്രിസ്തുമതം റോമാസാമ്രാജ്യത്തിൽ വ്യാപകമായി അംഗീകരിക്കപ്പെട്ടപ്പോൾ, മെത്രാന്മാർക്കും രാജകീയ പദവികൾ ലഭിച്ചുതുടങ്ങി.

2. രാജാവിന്റെ മുദ്രമോതിരം ചുംബിക്കയെന്നാൽ, രാജാവിനോട് കൂറും വിധേയത്വവും പ്രഖ്യാപിക്കുക എന്നാണർത്ഥം. അടുത്തകാലം വരെ റോമൻ കത്തോലിക്കാ സഭയിൽ, പൗരസ്ത്യ കത്തോലിക്കാ പാത്രിയർക്കീസന്മാരുൾപ്പെടെയുള്ള മെത്രാന്മാർ, മുട്ടുമടക്കി നിന്ന് മാർപാപ്പയുടെ മോതിരം ചുംബിക്കുന്ന രീതിയുണ്ടായിരുന്നു. ഇപ്പോഴും കുറെയൊക്കെ അങ്ങിനെ നടക്കുന്നു. ഇത് വിധേയത്വം പ്രഖ്യാപിക്കലാണ്. ഈ മാതൃകയിൽ കത്തോലിക്കാ മെത്രാന്മാരും മോതിരം ധരിക്കയും വിശ്വാസികൾ കൈമുത്തി, അതായത് മെത്രാന്റെ മോതിരം ചുംബിച്ച് അവരുടെ വിധേയത്വം അറിയിക്കുകയും ചെയ്യുന്നു. സുറിയാനി സഭയുൾപ്പെടെ പല സഭകളിലും റോമാസാമ്രാജ്യത്തിലെ ഈ രീതി പടർന്നു. കേരളത്തിൽ പോർച്ചുഗീസ് മെത്രാന്മാർ വന്നപ്പോൾ, ഇങ്ങനെ മോതിരം മുത്തിക്കുന്ന രീതി ഇവിടെയും വന്നു. അതായിരിക്കണം പുറംകൈ മുത്തിക്കുന്ന രീതിയായി നമ്മുടെ മെത്രാന്മാരും വൈദികരും സ്വീകരിച്ചത്.

> **പാശ്ചാത്യസഭയിൽ മെത്രാന്മാർ വലതു കൈയിൽ മോതിരം ധരിക്കുകയും വിശ്വാസികൾ ആ മോതിരത്തിൽ ചുംബിക്കുകയും ചെയ്യുന്ന രീതിയിൽ നിന്നാവണം പുറംകൈ കൊണ്ട് മുത്തിക്കുന്ന രീതി ഇൻഡ്യയിൽ നിലവിൽ വന്നത്.**

3. എന്നാൽ ശരിയായ പൗരസ്ത്യ പാരമ്പര്യത്തിൽ മെത്രാന്മാർക്ക് മോതിരമില്ല. നമ്മുടെ മേൽപ്പട്ടദാന ശുശ്രൂഷയിൽ പുതിയ മെത്രാന്മാർക്ക് മോതിരം വാഴ്ത്തിക്കൊടുക്കുന്നുമില്ല. അവർ സന്യാസിമാരാണ്. മെത്രാൻ സ്വർണ്ണം ധരിക്കണമെന്ന് യാതൊരു കാനോനും അനുശാസിക്കുന്നില്ല. നമ്മുടെ സഭയിൽ മോതിരം എപ്പിസ്ക്കോപ്പൽ വേഷത്തിന്റെ ഭാഗവുമല്ല. എങ്കിലും ഉദയംപേരൂർ സുന്നഹദോസ് മുതൽ കൂനൻകുരിശു സത്യംവരെ അരനൂറ്റാണ്ടുകാലം (1599-1653) റോമൻ കത്തോലിക്കാ ശൈലി പരിചയപ്പെട്ടതുകൊണ്ടാകാം നമ്മുടെ മെത്രാന്മാരും വൈദികരും ജനങ്ങളെ പുറംകൈ കൊണ്ട് അനുഗ്രഹിക്കുന്നത്.

4. റോമൻ പാരമ്പര്യത്തിൽ മെത്രാന്റെ പുറംകൈയിൽ വിശ്വാസികൾ മോതിരം മുത്തുന്നത് വിധേയത്വവും അനുസരണവും കാണിക്കാനാണെങ്കിൽ, പൗരസ്ത്യ പാരമ്പര്യത്തിൽ ഉള്ളംകൈ വിശ്വാസിയുടെ മൂർദ്ധാവിൽ വയ്ക്കുന്നത് അനുഗ്രഹിക്കാനാണ്. ഈ രണ്ടു ക്രിയകൾക്കും മൗലികമായ അർത്ഥവ്യത്യാസമുണ്ട്.

5. 'മുത്തുക' എന്നാൽ അധരങ്ങൾ കൊണ്ട് ചുംബിക്കുക എന്നാണർത്ഥം. മോതിരത്തിൽ അധരങ്ങൾ സ്പർശിച്ചാണ് പാശ്ചാത്യർ മുത്തുന്നത്. മലങ്കര സഭയിൽ, പുറംകൈയാണ് ഇപ്പോൾ കാണിച്ചുകൊടുക്കുന്നതെങ്കിലും, വിശ്വാസിയുടെ നെറ്റിയിലാണ് കൈ വയ്ക്കുന്നത്, അധരത്തിലല്ല. ഇത് മൂർദ്ധാവിൽ ഉള്ളംകൈ വയ്ക്കുന്നതിന്റെ പഴയ ഓർമ്മകിടക്കുന്നതു കൊണ്ടായിരിക്കണം.

6. ചില ഗ്രീക്ക് ഓർത്തഡോക്സ് ആചാരങ്ങളും പഴയ റോമൻ/ബിസന്റയിൻ രാജകീയ ശൈലിയെ അനുസ്മരിപ്പിക്കുന്നതാണ്. അഞ്ചാം നൂറ്റാണ്ടിൽ (എ.ഡി. 451) കൽക്കിദോൻ സുന്നഹദോസിൽ, സഭ പിളർന്നപ്പോൾ റോമാ സഭയും ഗ്രീക്ക് സഭയും രാജകീയ പക്ഷത്താണല്ലോ നിലകൊണ്ടത്. കിഴക്കൻ റോമാസാമ്രാജ്യത്തിലെ സുറിയാനിക്കാരും ഈഗുപ്തായ (കോപ്റ്റിക്) ക്കാരും കഠിനമായി രാജപക്ഷത്താൽ പീഡിപ്പിക്കപ്പെട്ടു. അതുകൊണ്ട് കോപ്റ്റുകൾക്കും സുറിയാനിക്കാർക്കും കുറെയൊക്കെ പഴയക്രിസ്തീയ രീതികൾ, അതായത് സഭയുടെ റോമൻ സാമ്രാജ്യവൽക്കരണത്തിനു മുൻപുള്ള ആചാരങ്ങൾ, നിലനിർത്താൻ കഴിഞ്ഞു. എത്യോപ്യക്കാരും ഇന്ത്യക്കാരും റോമൻ സാമ്രാജ്യത്തിനു പുറത്തായിരുന്നതിനാൽ അവർക്ക് പീഡ നേരിടേണ്ടി വന്നില്ല. മോതിരം മുത്തിക്കുന്ന റോമൻ രാജകീയശൈലി ഗ്രീക്കുകാർക്കും ലഭിച്ചെങ്കിലും, അവർ റോമാക്കാരുടെ മോതിര 'തിയോളജി' സ്വീകരിച്ചില്ല. അതുകൊണ്ട് ഗ്രീക്കുകാരുടെ വ്യാഖ്യാനമനുസരിച്ച്, കർത്താവിന്റെ തിരുശരീരരക്തങ്ങൾ വഹിക്കുന്ന കരങ്ങളായതുകൊണ്ടാണ്, മെത്രാന്മാരുടെയും വൈദികരുടെയും കൈകൾ ജനങ്ങൾ മുത്തുന്നത്. വി. കുർബ്ബാന സ്വീകരിച്ചശേഷം, അത് കൊടുക്കുന്ന വൈദികന്റെ കൈകൂടി മുത്തുന്നരീതിയും അവർക്കിടയിലുണ്ട്. സ്വാഭാവികമായും അപ്പോൾ പുറംകൈ മുത്താനേ കഴിയുകയുള്ളല്ലോ.

7. ആരാധനയുടെ സന്ദർഭത്തിനു പുറത്ത്, വൈദികരെ കാണുമ്പോൾ അവരുടെ കൈമുത്തുന്ന രീതി റഷ്യൻ ഓർത്തഡോക്സ് സഭയിലും മറ്റുമുണ്ട്. അവിടെയും, കർത്താവിന്റെ തിരുശരീരരക്തങ്ങൾ കൈകാര്യം ചെയ്യുന്ന കരങ്ങൾ എന്നാണ് വ്യാഖ്യാനം. വൈദികനാണെന്ന് തെറ്റിദ്ധരിച്ച്, വലിയ താടി നീട്ടിയ ഒരു ശെമ്മാശ്ശന്റെ

>>



കൈ ഒരു സാർചക്രവർത്തി മുത്തിയതായും, പിന്നീട് അത് ശെമ്മാശ്ശനാണെ ന്നറിഞ്ഞപ്പോൾ, ഇനി ആർക്കും അബദ്ധം പിണയാതിരി ക്കാൻ വൈദികർ എല്ലാവരും കുപ്പായത്തിനു മുകളിൽ കുരിശുമാല ധരിക്കണമെന്നു ചക്രവർത്തി കൽപ്പന ഇറക്കിയതായും റഷ്യക്കാർക്കിടയിൽ കഥയുണ്ട്. ഏതായാലും സ്ലാവിക്ക് ഓർത്തഡോക്സ് പാരമ്പര്യത്തിൽ സാധാരണ വൈദികർ എല്ലാവരും കുരിശുമാല ഇപ്പോൾ ധരിക്കുന്നുണ്ട്.

8. നമ്മുടെ പാരമ്പര്യത്തിൽ, മെത്രാന്മാർ കുരിശു (സ്ലീബാ) മുത്തിച്ച് അനുഗ്രഹിക്കുന്ന രീതി യാണല്ലോ. കോപ്റ്റിക് സഭയിലും മറ്റും മിക്ക സന്യാസി വൈദികരുടെ കൈയിലും വളരെ ചെറിയ തടിക്കുരിശ് ജനങ്ങളെ അനുഗ്രഹിക്കാൻ കരുതാറുണ്ട്. സ്ലീബാ സ്വർണ്ണമായിരി ക്കണമെന്ന് യാതൊരു കാനോൻ നിബന്ധനയുമില്ല. പല മെത്രാന്മാരും ലളിതമായ തടിക്കുരിശാണ് ഉപയോഗി ക്കുന്നത്. സ്ലീബാ ഉള്ളംകൈയിൽ പിടിച്ചിരിക്കുന്ന കൈയാണ് മുത്തുന്നത് എന്നുവേണമെങ്കിൽ പുറംകൈ മുത്തലിനെ ന്യായീകരിക്കാം.

*ഏതായാലും, കൈയിൽ സ്ലീബാ ഇല്ലാത്ത അവസരങ്ങളിൽ, ഉള്ളം കൈ വിടർത്തി വിശ്വാസി കളുടെ മൂർദ്ധാവിൽ വച്ച് അനുഗ്രഹിക്കുന്ന രീതിയാണ് 'കൈമുത്തി'ന്റെ ഏറ്റവും അഭികാമ്യമായ രൂപമെന്നു തോന്നുന്നു.*

*പുരോഹിതൻ മാസിക (2009 മാർച്ച്, വാല്യം 31)* ■

## പദപ്രശ്നം-26, ശരിയുത്തരം

**വിജയി:- എലിസബത്ത് തോമസ്, ചെന്നൈ**

2. അന്നമ്മ കോശി കുമ്പനാട്, 3. സിസ്റ്റർ അന്നമ്മ, നസ്രത്ത് കടമ്പനാട്; 4. അമ്മിണി സഖറിയ, പഴഞ്ഞി; 5. അമ്മിണി മാത്യു, ജോപ്പാൽ; 6. അമ്മിണി കുഞ്ഞ്കുഞ്ഞ് തലവൂർ; 7. ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 8. ആലീസ് നൈനാൻ, എരുമേലി; 9. ആനി സഖറിയ, തിരു.; 10. ആനി എൽസാ വർഗീസ്, പത്തനാപുരം; 11. ആൻസി അന്നാ തോമസ്, തിരു.; 12. എൽസാ മേരി ഏബ്രഹാം, കോട്ടയം; 13. കെ.സി. എലിസബത്ത് തമ്പി, കൊച്ചി-36; 14. എലിസബത്ത് ജോർജ്, ചെന്നൈ; 15. എലിസബത്ത് മാത്യു, കരിക്കം; 16. എലിസബത്ത് വർഗീസ്, പുനലൂർ; 17. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ; 18. ഏബ്രഹാം വർഗീസ്, ബുധനൂർ; 19. ഏബ്രഹാം വർഗീസ്, ബുധനൂർ; 20. പി.ജെ. ഏബ്രഹാം, തുമ്പമൺ; 21. എം.ജെ. ഈപ്പൻ, ചെന്നൈ-8; 22. ബാബുക്കുട്ടി വി. തലവൂർ; 23. ബേബി വർഗീസ്, കോട്ടയം; 24. ബെന്നിക്കുട്ടി കെ. പത്തനാപുരം; 25. ബീനാ വർഗീസ്, കോട്ടയം; 26. ബെൻസി അന്ന ഈപ്പൻ, എറ

*ശേഷം 19-ാം പേജിൽ*




# മലങ്കരസഭ
# പദപ്രശ്നം




28

| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | 3 | | 4 | | 5 |
| 6 | | | ■ | | ■ | |
| 7 | | 8 | | | 9 | |
| 10 | | 11 | | | | 12 |
| | ■ | | ■ | 13 | | |
| 14 | ■ | 15 | 16 | 17 | | |
| 18 | | | | ■ | 19 | |

## വലത്തോട്ട്

1. നമ്മുടെ ആരാധനയിൽ ഉപയോഗിക്കുന്ന ഒരു വിഭാഗം ഗീതങ്ങളുടെ തലക്കെട്ട്. സ്തുതിപ്പ്, മറുപടി എന്നൊക്കെയാണ് ഈ സുറിയാനി വാക്കിന്റെ അർത്ഥം.(4)
4. സന്ധ്യയായതിനുശേഷം ഇതുണ്ടായതോടുകൂടി സൃഷ്ടിയുടെ ഒന്നാം ദിവസമായി (3)
6. ദക്ഷിണ യഹൂദായിൽ ലാഖീശിനു സമീപമുള്ള ഒരു ഗ്രാമം. യോശുവ മക്കദോന്യയിൽ നിന്നും പുറപ്പെട്ടു ചെന്നു ഇതിനെ യുദ്ധം ചെയ്തു പിടിച്ചു (3)
7. എബ്രായർ തടവുകാരോട് കാട്ടിയ വികാരം ഇതാണെന്ന് പൗലോസ് ശ്ലീഹാ പറഞ്ഞിരിക്കുന്നു (4)
9. ജനവിഭാഗത്തെക്കുറിക്കുന്ന ഒരു പദം. യിസ്രായേലിൽ ഇപ്രകാരമുള്ള പന്ത്രണ്ട് കൂട്ടങ്ങൾ ഉണ്ടായിരുന്നു (2)
10. തീച്ചൂളയിൽ എറിയപ്പെട്ട പൈതങ്ങളിൽ ഹനിനായുടെ നാമത്തിൽ ദേവാലയങ്ങളുണ്ട്. അവയിൽ ഹനനിയാക്കു മുമ്പിൽ ചേർത്തിരിക്കുന്ന പദം (2)
11. ദാവീദിന്റെ ഭാര്യയായിരുന്ന അബീഗയിലിന്റെ ആദ്യ ഭർത്താവ് (3)
13. യഹോവ എന്നതിന്റെ ചുരുക്ക നാമം (2)
14. ദാവീദിന്റെ സഹോദരിയുടെ പുത്രൻ. ഇവൻ അബ്ശാലോമിന്റെ സേനാധിപതിയായിരുന്നു (3)
17. വലിയ നോമ്പിലെ ആറാമത്തെ ഞായറാഴ്ചയുടെ സുറിയാനിയിലെപേര്. കുരുടൻ എന്നർത്ഥം (3)
18. സഭയിൽ എല്ലാക്കൊല്ലവും ആചരിച്ചു വരുന്ന പ്രധാന പെരുന്നാളുകൾക്ക് പറയുന്ന പേര് 'കർത്താവിനടുത്ത' എന്നാണർത്ഥം (4)
19. ഇതുപയോഗിച്ച് പക്ഷി, മത്സ്യം എന്നിവയെ പിടിക്കാം. (2)

## താഴോട്ട്

1. സഖറിയാ പുരോഹിതന്റെ ഭാര്യയുടെ എബ്രായ നാമമായ എലിശേബയുടെ ഇംഗ്ലീഷ് നാമം (5)
2. അശൂർ രാജാവായ സർഗ്ഗോൻ ശമര്യാ നാട്ടിൽ കൊണ്ടു താമസിപ്പിച്ച ജനങ്ങളിൽ 'അവ്വാക്കാർ' ആരാധിച്ചു വന്ന ദേവൻ (4)
3. മഹാ മത്സ്യത്തിന്റെ ഉദരത്തിൽ 3 ദിവസം കിടന്ന പ്രവാചകൻ (2)
4. ദുഷ്ടദാസൻ തനിക്ക് ലഭിച്ച 10 റാത്തൽ വെള്ളി കെട്ടിവച്ചിരുന്ന തുണി ഇതാണ് (4)
5. സ്തുതിയോടുകൂടി പ്രാർത്ഥനയിൽ സമർപ്പിക്കുന്നത് (3)
8. ദെബോരയും ബാരാക്കും സീസെരയോട് യുദ്ധം ചെയ്ത സ്ഥലം (3)
9. യരുശലേമിനും സമീപത്തുള്ള ഒരു ഗ്രാമം. ഗാരേബ് കുന്നിലേക്ക് ചെന്ന് ഇവിടേക്ക് തിരിയാമെന്ന് യിരമ്യാ പ്രവാചകൻ പറഞ്ഞിരിക്കുന്നു (3)
12. മലങ്കര സഭയിൽ പ്രധാനപ്പെട്ട പൊതുയോഗ നിശ്ചയങ്ങൾ എഴുതി സൂക്ഷിച്ചിരിക്കുന്നതിന് പറയുന്ന പേര്. 'ചട്ടം എഴുതി വയ്ക്കുന്ന ഓല' എന്നാണർത്ഥം. (4)
14. മരിച്ചവരും മൗനതയിൽ ഇറങ്ങിയവർ ആരും യഹോവയെ സ്തുതിക്കുന്നില്ല.....ഇന്നു മുതൽ എന്നേക്കും യഹോവയെ വാഴ്ത്തും (2)
15. ഏശാവിന്റെ ഭാര്യമാരിൽ ഒരുത്തിയുടെ അമ്മയുടെ പേര് (2)
16. ഈ ലോകത്തിൽ കാണുന്ന സകലതും.....യാണെന്ന് സഭാപ്രസംഗി. (2).



*18-ാം പേജിൽ നിന്നു തുടർച്ച...*

ണാകുളം; 27. ചിന്നമ്മ ജോൺ, കൊട്ടാരക്കര; 28. ചെറിയാൻ വർഗീസ്, ആലപ്പുഴ; 29. കെ. കെ. ഡാനിയേൽ, മുളക്കുഴ; 30. ഡാനി കെ. മാത്യു, ചെന്നൈ; 31. ജോർജ് ചെറിയാൻ, നരിയാപുരം; 32. ജോർജ് മാത്യു, കോഴഞ്ചേരി; 33. ജെസ്സി റെഞ്ചി, പുറമറ്റം; 34. ജെനു ജോസഫ്, തിരുവൊട്ടിയൂർ; 35. ജോയൽ കെ. എബ്രഹാം, കോട്ടയം; 36. ജോഷ്വാ കെ. എബ്രഹാം, കോട്ടയം; 37. ജെസ്സി മാത്യു, പുനലൂർ; 38. ജെസ്സി കെ. വർഗീസ്, തുമ്പമൺ; 39. ജാൻസി കുറിയാക്കോസ്, കുന്നംകുളം; 40. കുഞ്ഞമ്മ വർഗീസ്, കൊട്ടാരക്കര; 41. കുഞ്ഞുമോൾ ജോൺ, തലവൂർ; 42. ലിസി വർഗീസ്, തിരുവല്ല; 43. ലില്ലിക്കുട്ടി കെ. കുളത്തൂപ്പുഴ; 44. ലീലാമ്മ മാത്യു, തേവലക്കര; 45. ലീലാമ്മ മാത്യു, തേവലക്കര; 46. അഡ്വ. ലൈലാപോൾ, തിരു.; 47. ലൂക്കോസ് എബ്രഹാം, ന്യൂയോർക്ക്; 48. മറിയാമ്മ ഫിലിപ്പോസ്, അടൂർ; 49. മറിയാം മാത്യു, കുണ്ടറ; 50. മറിയാമ്മ വർഗീസ്, ആനിക്കാട്ട്; 51. മേരിക്കുട്ടി ഡാനിയേൽ, തലച്ചിറ; 52. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 53. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 54. മേരി മാത്യു, മാവേലിക്കര; 55. മിയാ മേരി, ഇടുക്കി; 56. മോളി മാത്യൂസ്, നാരങ്ങാനം; 57. മോളമ്മ തോമസ്, അമയന്നൂർ; 58. മിനി സഖറിയ, കുണ്ടറ; 59. മാത്യൂസ് വർഗീസ്, തിരുവല്ല; 60. ഓമന തോമസ്, കോട്ടയം; 61. പൊന്നമ്മ വർഗീസ്, ഇടുക്കി; 62. റാഹേലമ്മ തോമസ്, തുവയൂർ സൗത്ത്; 63. റേച്ചൽ വർഗീസ്, ഇലന്തൂർ ഈസ്റ്റ്; 64. രെഞ്ചിനി റെജി, കളമശേരി; 65. റിയ ആൻ ബിനു, എറണാകുളം; 66. റോസമ്മ വർഗീസ്, ഭരണിക്കാവ്; 67. സാറാമ്മ തോമസ്, ഭിലായ്; 68. സാറാമ്മ കുഞ്ഞുമോൻ, ആയൂർ; 69. ഷേർലി അലക്സാണ്ടർ, അടൂർ; 70. ഷാരോൺ മേരി മാത്യു, തിരു.; 71. സൂസമ്മ മാത്യൂസ്, നാരങ്ങാനം; 72. സൂസമ്മ വർഗീസ്, മാവേലിക്കര; 73. തങ്കമ്മ വർഗീസ്, മല്ലപ്പള്ളി; 74. തോമസ് രാജൻ, കുന്നന്താനം; 75. താരാ മേരി കോശി, കോട്ടയം; 76. തോമസ് വർഗീസ്, കരിക്കം; 77. വർഗീസ് തോമസ്, പുനലൂർ; 78. വത്സമ്മ ജോൺ പോൾ, ഉള്ളന്നൂർ; 79. വത്സമ്മ ഫിലിപ്പ്, വെണ്ണിക്കുളം; 80. യോഹന്നാൻ വർഗീസ്, പത്തനാപുരം; 81. സഖറിയ യോഹന്നാൻ, വടകോട്; 82. സിൻസി മേരി ജോയി, കരിമുളയ്ക്കൽ; 83. ലിജു തോമസ്, മുളക്കുഴ; 84. ചിന്നമ്മ ജോൺ, തിരുവനന്തപുരം.

പദപ്രശ്നം-26-ശരിയുത്തരം

| | | | | | | |
|---|---|---|---|---|---|---|
| 1 ആ | 2 ഹാ | ബ് | 3 മ | 4 ശി | 5 ഹാ | 6 മ |
| 7 കാ | രാ | 8 ഗ്ര | ഹ | പ്ര | മാ | ണി |
| ത്ത | ൻ | ദ്ധം | 9 ന | യി | ൻ | 10 കേ |
| ■ | 11 അ | ■ | യീ | ■ | തേ | 12 ശ് |
| 13 വി | ശ്വാ | സി | 14 യാ | യി | രി | ക്ക |
| 15 വി | ത്ത് | ■ | ത്ര | 16 ഊ | സ് | 17 മ |
| ധ | ■ | 18 ഉ | ത്ത | മ | ഗീ | തം |

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:
ഫാ. തോമസ് മാത്യു, കൊട്ടാരക്കര
ഫോൺ: 9847555113)

ഫോൺ: 04868 277472

# പുറ്റടി കുരിശുമല തീർത്ഥാടന കേന്ദ്രം

## (മാർ ഗ്രിഗോറിയോസ് കാർമ്മേൽ കുരിശുമല)

## പുറ്റടി, ഇടുക്കി ഭദ്രാസനം

## പെരുന്നാൾ 2011 നവംബർ 2 മുതൽ 5 വരെ

www.carmelmala.org





**കു**മളി-കട്ടപ്പന റോഡരുകിൽ കുമളിയിൽ നിന്നും 17 കിലോമീറ്റർ ദൂരെ പ്രകൃതിരമണീയമായ സ്ഥലത്താണ് പുറ്റടി സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം സ്ഥിതിചെയ്യുന്നത്. ഈ ദേവാലയത്തോട് ചേർന്ന് പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിലുള്ള പുണ്യതീർത്ഥാടന കേന്ദ്രമാണ് കർമ്മേൽ കുരിശുമല. മലങ്കരസഭയിലെ ഏക കുരിശുമലതീർത്ഥാടന കേന്ദ്രമാണിത്. വി. വേദപുസ്തകത്തിൽ ആത്മീയ നിറവിന്റെ ഉറവിടങ്ങളായി നാം കാണുന്ന പല മലകൾ പോലെ അനേകായിരങ്ങൾ പരിശുദ്ധ പരുമല തിരുമേനിയുടെ സജീവ സാന്നിദ്ധ്യത്തെ തിരിച്ചറിയുകയും അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്യുന്ന ഒരു വിശുദ്ധ മലയാണ് പുറ്റടിയിലേതും.

ദേവാലയ സ്ഥാപനകാലം മുതൽ ഇതിനോട് ചേർന്നുള്ള മലമുകളിൽ അനേക പ്രാർത്ഥനാനുഭവങ്ങൾക്ക് മുഖാന്തിരമായ ഒരു കുരിശ് സ്ഥാപിക്കപ്പെട്ടിരുന്നു. ബഹു. ജോസഫ് ഒ.ഐ.സി അച്ചൻ വികാരിയായിരുന്ന കാലത്ത് ഈ മലയ്ക്ക് "കർമ്മേൽ മല" എന്ന് നാമകരണം ചെയ്തു. ക്രമേണ പ്രാർത്ഥനയ്ക്കായി ഇവിടെയെത്തുന്ന വിശ്വാസികളുടെ എണ്ണത്തിൽ വർദ്ധനയുണ്ടായി. നോമ്പനുഷ്ഠാനങ്ങളോടുകൂടി, നഗ്നപാദരായി മലകയറി പ്രാർത്ഥിക്കുന്ന അനേകർക്ക് പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയാൽ അനവധി അത്ഭുതങ്ങൾ നേരിട്ടനുഭവിക്കുവാൻ കഴിഞ്ഞു. 2001-ൽ ഇവിടെ സ്ഥാപിതമായ ചാപ്പലിൽ പ. മാത്യൂസ് ദ്വിതീയൻ ബാവാ പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പ് 2004 നവംബർ 6-ാം തീയതി സ്ഥാപിച്ചു. ജാതിമതഭേദമില്ലാതെ ആയിരക്കണക്കിന് വിശ്വാസികൾ പ്രധാനമായി വെള്ളിയാഴ്ചകളിലും മറ്റുള്ള ദിവസങ്ങളിലുമായി പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത യാചിച്ച് ഇവിടെയെത്തുന്നു. വെള്ളിയാഴ്ചകളിൽ പുലർച്ചെ ആരംഭിക്കുന്ന തീർത്ഥാടകരുടെ വരവ് രാത്രി വൈകുന്നതുവരെ തുടരുന്നു.

ആദ്യ വെള്ളിയാഴ്ചകളിൽ മലമുകളിലുള്ള ചാപ്പലിൽ വിശുദ്ധ കുർബാനയും, മൂന്നാം വെള്ളിയാഴ്ചകളിൽ മലയടിവാരത്തുള്ള ദേവാലയത്തിൽ ധ്യാനയോഗവും, എല്ലാവെള്ളിയാഴ്ചകളിലും രാവിലെ 11.00 മണിയ്ക്കും വൈകിട്ട് 5.30 നും കർമ്മേൽ ചാപ്പലിൽ നമസ്കാരം, മദ്ധ്യസ്ഥ പ്രാർത്ഥന, തിരുശേഷിപ്പിങ്കൽ ധൂപാർപ്പണം ഇവയും നടത്തപ്പെടുന്നു. എല്ലാ ദിവസങ്ങളിലും സന്ധ്യനമസ്കാരവും ധൂപാർപ്പണവും നടത്താറുണ്ട്. ആദ്യ വെള്ളിയാഴ്ചകളിൽ അവൽ നേർച്ച, മൂന്നാം വെള്ളിയാഴ്ചകളിൽ കഞ്ഞി നേർച്ച, പാച്ചോർ, നെയ്യപ്പം നേർച്ചകൾ, ആദ്യവെള്ളി കുർബ്ബാന ഇവ വിശ്വാസികൾ ഏറ്റുനടത്തുന്നവയാണ്.

ഇടുക്കി ഭദ്രാസനത്തിൽ നിന്നും യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ എല്ലാ വർഷവും നടത്തുന്ന പരുമല പദയാത്ര കർമ്മേൽ മലയിലെ തിരുശേഷിപ്പിങ്കൽ നിന്നാണ് ആരംഭിക്കുന്നത്.

ഈ തീർത്ഥാട കേന്ദ്രത്തിൽ നിന്നും ലഭിക്കുന്ന സ്തോത്രകാഴ്ച രോഗികളുടെ ചികിത്സയ്ക്ക് പ്രത്യേകിച്ച് ഹൃദ്രോഗികൾ, ക്യാൻസർ രോഗികൾ മറ്റ് അശരണർ ഇവർക്ക് നൽകിവരുന്നു.

കുടുംബപ്രശ്നങ്ങൾ, മദ്യപാനം മറ്റ് അസ്വസ്ഥതകൾ ഇങ്ങനെ ധാരാളം ആളുകൾ കൗൺസിലിംഗിനായി ഇവിടെ എത്തിച്ചേരുന്നു. ഹൈറേഞ്ചിലെ ഈ പുണ്യതീർത്ഥാടന കേന്ദ്രത്തോടനുബന്ധിച്ച് ഒരു ധ്യാന മന്ദിരവും, ആവശ്യമായ ഇതര സൗകര്യങ്ങളും ഉണ്ടാകുന്ന പക്ഷം മലങ്കര സഭയ്ക്ക് അഭിമാനിക്കത്തക്ക കേന്ദ്രമായി ഇതിനെ ഉയർത്തുവാൻ കഴിയു.

*(ഇടുക്കി, തേക്കടി, മൂന്നാർ, രാമക്കൽമേട് എന്നീ ടൂറിസ്റ്റ് കേന്ദ്രങ്ങൾ ഈ പാതയിലാണ്.)*

**ഫാ എൻ.പി.ഏലിയാസ്,**
**വികാരി**

■

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

## സഭയുടെ കാര്യനിർവഹണ സമിതികളിലെ വനിതാ പ്രാതിനിധ്യം സംബന്ധിച്ച കമ്മീഷൻ റിപ്പോർട്ട്

**ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത**

### 1. ആമുഖം

മലങ്കരസഭ ഏ.ഡി. 52-ൽ സ്ഥാപിതമായി. കാലത്തിന്റെ ഗതിയിൽ ലോകത്തിൽ മനുഷ്യ ജീവിത സാഹചര്യങ്ങളുടെ വിവിധ തലങ്ങളിൽ അനേക മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ട്. ഭാരതത്തിൽ സ്വാതന്ത്ര്യ സമരവും ലബ്ധിയും ഈ മാറ്റങ്ങളുടെ പട്ടികയിൽ വരുന്നതാണ്. സ്വാതന്ത്ര്യ ലബ്ധി വിദ്യാഭ്യാസം, തൊഴിൽ, രാഷ്ട്രീയം സാമൂഹിക പരിഷ്കരണം തുടങ്ങിയവയെ കാര്യമായി സ്വാധീനിച്ചു. വിദ്യാഭ്യാസം മൗലികാവകാശമായതിനാൽ മുൻപ് വിദ്യാഭ്യാസം ലഭ്യമല്ലാതിരുന്ന വിഭാഗങ്ങൾക്കും അതിനുള്ള സാധ്യത ഉണ്ടായി. ഇതിലൂടെ സമൂഹത്തിലെ ഉച്ചനീചത്വം വലിയൊരളവു വരെ ഇല്ലാതാവുകയും മനുഷ്യരുടെ ഇടയിൽ തുല്യതാ ബോധം വേരുറയ്ക്കുകയും ചെയ്തു. വിദ്യാഭ്യാസത്തിന്റെയും വിജ്ഞാനത്തിന്റെയും കുത്തകകൾ തകരുകയും അതിലൂടെ ഏവരുടെയും സമൂഹത്തിലെ ഇടപെടൽ സാധ്യമാവുകയും ചെയ്തു. ഇതുമൂലം വിമോചിതരായ രണ്ട് വിഭാഗങ്ങളാണ് ദളിതരും സ്ത്രീകളും. ഇതിലൂടെ തങ്ങളുടെ അഭിരുചിക്കനുസരിച്ച് തൊഴിൽ തേടുവാൻ സാധ്യത തെളിയുകയും ആ മേഖലകളിൽ അവരുടേതായ കഴിവ് തെളിയിക്കുന്നതിന് അവസരം ലഭിക്കുകയും മറ്റുള്ളവർ അവരെ പൊതു സമൂഹത്തിന്റെ ഭാഗമായി അംഗീകരിക്കേണ്ടി വരികയും ചെയ്തു. അവർക്ക് സമൂഹത്തിൽ കൂടുതൽ പങ്കാളിത്തം ലഭിക്കുകയും, സാമ്പത്തികമായും സാമൂഹികമായും സ്വതന്ത്രരാവുകയും ചെയ്തു. നിയമത്തിന്റെ മുൻപിൽ ഏവരും തുല്യരാണെന്നും ശ്രമിക്കുന്നവർക്ക് ആ തുല്യത ആർജ്ജിക്കുവാൻ അവസരമുണ്ടെന്നും വന്നു. ഏതുവിധത്തിലുള്ള വിവേചനവും നിയമത്തിന്റെ മുൻപിൽ ക്രിമിനൽ കുറ്റമായി വ്യാഖ്യാനിക്കപ്പെടുവാൻ സാധ്യതയും ഉണ്ടായി.

ശാസ്ത്ര സാങ്കേതിക മേഖലകളിൽ ഉണ്ടായ വൻ കുതിച്ചുചാട്ടവും ഇതൊടൊന്നിച്ച് പരിഗണിക്കേണ്ടതാണ്. മുൻപ് വൈദീക പരിവേഷമുണ്ടായിരുന്ന പലതിനും സ്ഥാനഭ്രംശം സംഭവിച്ചു. സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, ഭൂമിയിലെ വസ്തുക്കളും അത്ഭുതകരമായ പ്രതിഭാസങ്ങളും, ദൈവീക പരിവേഷത്തിൽ അധികാരം നടത്തിയിരുന്ന വ്യക്തികളും കേന്ദ്രങ്ങളും എല്ലാം ഇക്കൂട്ടത്തിൽ സ്ഥാനചലനം നേരിട്ടവയാണ്. ദൈവത്തിന്റെ പുരുഷ രൂപം തന്നെ ചോദ്യം ചെയ്യപ്പെട്ടു. ഈ മാറ്റങ്ങൾ വേദഗ്രന്ഥ വ്യാഖ്യാനത്തിലും, ദൈവ ബോധത്തിലും കാര്യമായ മാറ്റങ്ങളുണ്ടാക്കി. ആകെക്കൂടി പുതിയൊരു കാഴ്ചപ്പാടും സമത്വ ബോധവും, സ്വാതന്ത്ര്യാനുഭവവും എല്ലായിടത്തും ദൃശ്യമായി.

ഈ മാറ്റങ്ങളെ എല്ലാ വിഭാഗങ്ങളും വെല്ലുവിളികളായി സ്വീകരിക്കുകയും തങ്ങളുടേതായ രീതിയിൽ അഭിമുഖീകരിക്കുകയും ചെയ്തിട്ടുണ്ട്. നമ്മുടെ സഭയും ഈ മാറ്റങ്ങളോട് തനതായ ശൈലിയിൽ പ്രതികരിക്കാൻ ശ്രമിച്ചിട്ടുണ്ട്. ലോകചരിത്രത്തിലെ മാറ്റങ്ങൾ പൗരോഹിത്യ ശുശ്രൂഷ, ഇടവക-ഭദ്രാസന-സഭാഭരണ മേഖലകൾ, ആരാധന, എപ്പിസ്ക്കോപ്പസി, വൈദിക വിദ്യാഭ്യാസം എന്നിവയെല്ലാം ഇത് പ്രതിഫലിച്ചിട്ടുണ്ട്. ഈയൊരു പശ്ചാത്തലത്തിലാണ് നാം സഭയിലെ കാര്യനിർവ്വഹണ സമിതികളിലെ പുരുഷന്മാരോടൊത്തുള്ള സ്ത്രീകളുടെ പങ്കാളിത്തം ചിന്തിക്കേണ്ടിവരുന്നത്. ഭാരതം സ്വതന്ത്രമാകുന്നതിനു മുൻപുതന്നെ സ്വാതന്ത്ര്യ സമരത്തിന്റെ സ്വാധീനം നമ്മുടെ സഭയിലും പ്രതിഫലിച്ചു. മലങ്കരസഭയിൽ ഒരു സ്വതന്ത്ര കാതോലിക്കേറ്റിന്റെ ഉത്ഭവം, സഭയുടെ ഭരണ നിർവ്വഹണത്തിന് ആവശ്യമായ ഭരണഘടനയുടെ ക്രോഡീകരണം എന്നിവ ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിന് മുൻപു തന്നെ സംഭവിച്ച കാര്യങ്ങളാണ്.

ഇവിടെ ആദ്യമെ ഉയരുന്ന ചോദ്യം മലങ്കരസഭയുടെ സ്വാതന്ത്ര്യം, സ്വയം നിർണ്ണയാവകാശം എന്നു പറഞ്ഞാൽ എന്താണ് അർത്ഥമാക്കുന്നത് എന്നാണ്. അത് മറ്റു പല സഭകളിലും ഉള്ളതുപോലെ പൗരോഹിത്യ നേതൃത്വത്തിന്റെ മാത്രം അവകാശമല്ലെന്നും ഒരു എപ്പിസ്ക്കോപ്പൽ സഭയായിരിക്കുമ്പോൾ തന്നെ പ്രധാനമായും അൽമായരുടെ അവകാശമാണെന്നും ഭരണഘടയിൽ പ്രകടമായി പ്രഖ്യാപിച്ചിട്ടുണ്ട്. എന്നാൽ ഇതിനെതിരെ ഉയരുന്ന ശക്തവും പ്രസക്തവുമായ ചോദ്യം അൽമായർ എന്ന് പറഞ്ഞാൽ പുരുഷന്മാർ മാത്രമാണോ എന്നതാണ്. ഇതുവരെ കാര്യങ്ങൾ നിർവ്വഹിക്കപ്പെട്ട ശൈലി ഈ ധാരണയാണ് നൽകുന്നത്.

ഒരുകാലത്ത് കുടുംബത്തിൽ പുരുഷന്മാർക്കായിരുന്നു മേൽക്കോയ്മ അതിനാലീചോദ്യം സഭയിൽ മാത്രമായി ഉയരുമായിരുന്നില്ല. എന്നാൽ ആനുകാലിക മാറ്റങ്ങൾ മൂലം ഈ അവസ്ഥ മാറി രണ്ടു കൂട്ടരുടെയും തുല്യ പങ്കാളിത്തമുറപ്പായി. ഈ സാഹചര്യത്തിൽ സർവ്വസൃഷ്ടിയുടെയും വിമോചനത്തിന്റെ കാര്യവിചാരകത്വമുള്ള സഭയിൽ പഴയ ധാരണകൾക്കും ശൈലികൾക്കും സ്ഥാനമുണ്ടോ എന്ന ചോദ്യം ഉയരുന്നു.

ഈ ചോദ്യത്തിന് ഉത്തരം പറയുന്നതിന് ചില അടിസ്ഥാന മാനദണ്ഡങ്ങൾ നാം അവലംബിക്കേണ്ടതുണ്ട്. ഈ വിഷയത്തെ സഭയുടെ നാഥന്റെ സമീപനം ഉൾപ്പെടെ വേദപുസ്തക സാക്ഷ്യത്തിന്റെ അന്തസ്സത്തയെ ഉൾക്കൊണ്ടുകൊണ്ടും, ദൈവശാസ്ത്രപരമായും, സഭാപിതാക്കന്മാരുടെ അഭിപ്രായങ്ങളെ പരിശോധിച്ചും, മനുഷ്യാവകാശ വിഷയമായും, ധാർമ്മിക വിഷയമായും, പ്രായോഗിക തലത്തിലും സഭാകേസിൽ ബ. കോടതിയുടെ വിധിയുടെ നിർദ്ദേശത്തിന്റെ വെളിച്ചത്തിലും ഒക്കെ പരിഗണിക്കേണ്ടതുണ്ട്.

### 2. മാനദണ്ഡങ്ങൾ

*2. എ. യേശുവിന്റെ സമീപനം*

യഹൂദ സമൂഹത്തിൽ ജനിച്ച് വള

രുകയും ഗുരു എന്നറിയപ്പെടുകയും ചെയ്ത യേശുതമ്പുരാൻ പക്ഷെ ആ സമൂഹത്തിൽ നിലനിന്നിരുന്ന നീതി നിഷേധപരവും അടിമത്തപരവുമായ ഒന്നിനെയും അംഗീകരിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്തിട്ടില്ല. സ്ത്രീ സമൂഹത്തോടുള്ള സമീപനത്തിലും ഇതുതന്നെ ആയിരുന്നു അദ്ദേഹത്തിന്റെ നിലപാട്. സ്ത്രീയുടെ ശുദ്ധി ആചാരം (മർക്കോ. 5:25 മു. രക്തസ്രാവക്കാരിയുടെ സൗഖ്യം), വിദേശ വനിതകളോടുള്ള സമീപനം (യോഹ. 4:7 മു. ശമര്യാക്കാരിയോട് സംസാരിക്കുന്നത്. ഇതുകണ്ട ശിഷ്യന്മാർ അത്ഭുതപ്പെടുന്നു. മത്തായി 15:22 മു. കനാന്യ സ്ത്രീയുടെ അപേക്ഷയും മകളുടെ സൗഖ്യവും), എന്നീ കാര്യങ്ങളിൽ അവൻ തികഞ്ഞ, തുറന്നതും യഹൂദാചാരത്തെ അവഗണിക്കുന്നതുമായ സമീപനമാണ് പ്രദർശിപ്പിക്കുന്നത്. അതുപോലെ സ്ത്രീകൾ ഉൾപ്പെട്ട സമൂഹത്തിന് ഉപദേശം നൽകുക (ലൂ. 10:38 മു.), സത്രീയെയും അബ്രഹാമിന്റെ സന്തതി എന്ന് വിശേഷിപ്പിക്കുക (ലൂ. 13:16) കൂനിയായ സ്ത്രീയുടെ സൗഖ്യം), പാപപുണ്യങ്ങളുടെ കാര്യത്തിൽ പുരുഷനെയും സ്ത്രീയെയും ഒരുപോലെ കാണുക (ലൂ. 14:16 മു. വേശ്യാവൃത്തിയിൽ പിടിക്കപ്പെട്ട സ്ത്രീയെ മാത്രമല്ല പുരുഷന്മാരെയും അതിനുത്തരവാദി ആക്കുക) തുടങ്ങിയ കാര്യങ്ങളിലും യേശു ഇതേ സമീപനം തന്നെയാണ് കാമിക്കുന്നത്. തന്റെ അനുയായികളിൽ നല്ലൊരു പങ്കും സ്ത്രീകളായിരുന്നു (ലൂ. 8:1 മു.) മാർത്തയുടെയും മറിയയുടെയും കാര്യം പ്രത്യേകം എടുത്തുപറയേണ്ടതാണ്. യേശുവിന്റെ പുനരുദ്ധാന സന്ദേശവാഹരാകാൻ തെരഞ്ഞെടുക്കപ്പെട്ടത് സ്ത്രീകളാണ് (മത്താ. 28:17 മു.) വേദവ്യാഖ്യാതാക്കൾ ഇതിനെ "പ്രഥമ അപ്പോസ്തോലിക കമ്മീഷൻ" എന്നാണ് വിളിക്കുന്നത്.

യേശുവിന്റെ പരസ്യ ശുശ്രൂഷയിൽ സ്ത്രീകൾക്ക് പ്രത്യേക പരിഗണന ഉണ്ടായിരുന്നു. പാപികളായി പിടിക്കപ്പെട്ടവരോട് പോലും കരുണയോടെയാണ് അവൻ പെരുമാറിയിട്ടുള്ളത്. മത്തായി 19:4-6-ൽ സ്ത്രീ പുരുഷ ഉച്ചനീചത്തമുണ്ടായിരുന്ന യഹൂദ സമൂഹത്തിൽ നിന്നും ഉയർന്ന ചോദ്യത്തിന് യേശു നൽകുന്ന മറുപടി, പ്രധാനമായും ഭാര്യാ ഭർതൃ ബന്ധം സംബന്ധിച്ചുള്ളതാണ് എങ്കിലും, പൊതു മാനദണ്ഡമായും സ്വീകരിക്കാവുന്ന സ്ത്രീപുരുഷ തുല്യത എന്ന തത്വം വെളിപ്പെടുത്തുന്നുണ്ട്.

ഇവിടെ യേശു ഉല്പത്തി ഗ്രന്ഥത്തിലുള്ള സൃഷ്ടി സംബന്ധിച്ച് രണ്ട് വിശദീകരണങ്ങളിൽ ഒന്നാം അദ്ധ്യായത്തിലെ വിവരണമാണ് സ്വീകരിച്ചത് എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഈ തെളിവുകളെല്ലാം നമുക്ക് ലഭിക്കുന്നത് യേശുവിന്റെ പ്രവർത്തനംകൊണ്ട് മാത്രമല്ല; ആദിമ സഭയും അതിലെ ലേഖനകർത്താക്കളും നമുക്കായി നൽകിയതുകൊണ്ടുംകൂടിയാണ് (യോഹ. 20:30,31). ഇത് ആദിമ സഭയുടെ സാക്ഷ്യമാണ്, നിലപാടാണ്. ഈ നിലപാട് തുടർന്നുവോ എന്നതാണ് ഇപ്പോൾ പ്രസക്തമായ വിഷയം.

**2. ബി. വേദപുസ്തക സാക്ഷ്യം**

വി. വേദപുസ്തകത്തിൽ സ്ത്രീകളെ സംബന്ധിച്ച് കാണുന്ന ചില പരാമർശങ്ങൾ ചൂണ്ടിക്കാണിച്ച് സ്ത്രീകളുടെ സഭയിലെ പങ്കാളിത്തത്തെക്കുറിച്ച് നിഷേധരീതിയിൽ സംസാരിച്ചുകാണുന്നുണ്ട്. അവയെ ഓരോന്നായി എടുത്ത് പരിശോധിക്കാവുന്നതാണ്. ഒന്നാമതായി ഹവ്വയാണ് ഏദനിൽ പാപത്തിന് കാരണം എന്നും അതിനാൽ സ്ത്രീകൾ പൊതുവെ പ്രലോഭനത്തിന്റെ വക്താക്കളാണ് എന്നും അതുകൊണ്ട് കഴിയുന്നിടത്തോളം അവരെ ദൈവാലയവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ നിയന്ത്രിച്ച് നിർത്തണം എന്നും വാദിക്കുന്നവരുണ്ട് (1 തീമോഥെയോസ് 2:14) എന്നാൽ ഇത് ദൈവം അംഗീകരിക്കുന്ന ഒരു വാദമായി കരുതാൻ വയ്യ. തന്റെ കുറ്റം മറ്റുള്ളവരിൽ ചുമത്തി രക്ഷപെടാൻ ആ സന്ദർഭത്തിൽ തന്നെ ഹവ്വയും ആദമും നടത്തുന്ന പരിശ്രമം ദൈവം അംഗീകരിക്കാതെ രണ്ടുപേർക്കും ശിക്ഷ നൽകുന്നുണ്ട് (ഉല്പ. 3:16 മു.) പ്രലോഭിപ്പിക്കുന്നതുപോലെ പ്രലോഭനത്തിന് വഴങ്ങുന്നതും കുറ്റകരമാണ്. മാത്രമല്ല നമ്മുടെ ആരാധനയിൽ വി. കന്യകമറിയാമിനെ രണ്ടാം ഹവ്വായായും ഒന്നാം ഹവ്വയുടെ തെറ്റിനെ തിരുത്തിയവളായും പറയുന്നുണ്ട്. സഭയിലെ സ്ത്രീയെ ഒന്നാം ഹവ്വയോടല്ല രണ്ടാം ഹവ്വായോടാണ് താരതമ്യം ചെയ്യേണ്ടത്. അതുകൊണ്ടാണല്ലൊ സഭയിലെ സ്ത്രീകളുടെ കൂട്ടായ്മ വി. മറിയാമിന്റെ കൂട്ടായ്മ എന്ന് വിളിക്കുന്നത്, വി. പൗലോസ് യേശുവിനെ ഒന്നാം ആദത്തിന്റെ തെറ്റു തിരുത്തിയ രണ്ടാം ആദാം എന്നും വിളിക്കുന്നു (1 കൊരി. 15:22 മു.).

1 കൊരി. 14 ന്റെ 34,35 വാക്യങ്ങളിൽ കാണുന്ന നിർദ്ദേശം പലപ്പോഴും സ്ത്രീകളുടെ സഭയിലെ പങ്കാളിത്തത്തിനെതിരെ എടുത്ത് ഉപയോഗിക്കാറുണ്ട്. ഇത് സാർവ്വദേശീയ സഭയ്ക്ക് മുഴുവൻ ബാധകമായ നിയമമായിട്ടല്ല (വി. ജോൺ ക്രിസോസ്റ്റം അങ്ങിനെയാണ് വ്യാഖ്യാനിക്കുന്നത് എങ്കിലും) വി. പൗലോസ് പറയുന്നത് എന്നും, കൊരിന്ത്യ സഭ ഉൾപ്പെട്ട സമൂഹത്തിലെ പ്രത്യേക സാഹചര്യം കണക്കാക്കി പൗലോസ് നിർദ്ദേശിക്കുന്ന കാര്യമാണെന്നും എല്ലാ വേദ വ്യാഖ്യാതാക്കളും ഒരുപോലെ അംഗീകരിച്ചിട്ടുള്ള കാര്യമാണ്. മാത്രമല്ല വി. പൗലോസ് ഇവിടെ പറയുന്ന കാര്യങ്ങളുടെ ആക്ഷരീകാർത്ഥം അനുസരിച്ചല്ല നാം ഇന്ന് ജീവിക്കുന്നത്. നമ്മുടെ സൺഡേസ്കൂൾ അധ്യാപകരിൽ കൂടുതലും വനിതകളാണ്. അവർ പഠിപ്പി

ശേഷം 33-ാം പേജിൽ

# മനോഭാവങ്ങൾ മാറുന്നതോടെ



ആർച്ചു ബിഷപ്പ്
മാർ ജോസഫ് പവ്വത്തിൽ

ആധുനിക കാലത്തെ പുരോഗതിയുടെ ഒരു വശം ആളുകൾ കാർഷികരംഗത്തുനിന്നും വ്യവസായത്തിലേയ്ക്കും ഐ ടി മേഖലയിലേയ്ക്കും സേവന രംഗത്തേയ്ക്കും മാറുന്നു എന്നുള്ളതാണ്. അതുപോലെതന്നെ ഗ്രാമവാസികൾ പട്ടണങ്ങളിലേയ്ക്കും വൻ നഗരങ്ങളിലേയ്ക്കും കുടിയേറുന്നു. ഇതുരണ്ടും ഏതാണ്ട് അനിവാര്യമാണ് എന്നമട്ടിലാണ് പോക്ക്. വികസിത രാജ്യങ്ങളിൽ ഇന്നു കാർഷികരംഗത്ത് ജനസംഖ്യയുടെ അഞ്ചെട്ടു ശതമാനം മാത്രമാണ് അവശേഷിക്കുന്നത്. കാർഷികരംഗംകൊണ്ടു മാത്രം ആധുനിക സാമ്പത്തിക വ്യവസ്ഥിതിയെയും തൊഴിൽ രംഗത്തെയും താങ്ങിനിർത്താനാവില്ല എന്നതും വസ്തുതയാണ്. എന്നാൽ ഈ വ്യതിയാനം മനുഷ്യ മനസ്സുകളിൽ വരുത്തുന്ന മാറ്റങ്ങളെക്കുറിച്ച് മത സമൂഹങ്ങൾ ചിന്തിക്കേണ്ടതുണ്ട്.

ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ടായിരുന്നു. 'The village cobbler is the village atheist' ഇതു കണക്കിലേടുക്കേണ്ട ഒരു കാര്യമാണ്. പഴയകാലത്തെ ജനങ്ങൾ ഭൂരിഭാഗവും ഗ്രാമങ്ങളിലായിരുന്നല്ലോ താമസിച്ചിരുന്നത്. അന്ന് അവിടെ കർഷകരെ മാറ്റി നിർത്തിയാൽ പിന്നെ ഉണ്ടായിരുന്നത് ഒരു പക്ഷേ നാലഞ്ചുകുടുംബങ്ങളായിരുന്നു: കൊല്ലൻ, തട്ടാൻ, ചെരുപ്പുകുത്തി, പിന്നെ ഒരു പക്ഷേ നൂൽനൂൽക്കുന്നവരും വസ്ത്രം നെയ്യുന്നവരും. അവരെല്ലാം ഒരുവിധത്തിൽ സാങ്കേതിക വിദ്യയുടെ സഹായത്താൽ പദാർത്ഥങ്ങളെ തങ്ങളുടെ ഭാവന അനുസരിച്ച് രൂപപ്പെടുത്തി കൊടുക്കുകയാണ്, ഒരുവിധത്തിൽ പദാർത്ഥങ്ങളുടെമേൽ നേരിട്ടു ആധിപത്യം സ്ഥാപിക്കുകയാണ്. ഒരു സൃഷ്ടികർത്താവെന്ന ഭാവം സ്വീകരിക്കാനും ദൈവത്തെ മാറ്റി നിർത്താനും ആ പശ്ചാത്തലത്തിൽ സാധ്യതയുണ്ട്. അതാണ് ചെരുപ്പുകുത്തിയെ ഗ്രാമത്തിലെ നാസ്തികനെന്നു പറയാൻ ഇടയായത്. നേരെ മറിച്ച്, കർഷകൻ വിത്തു വിതച്ചാൽ പിന്നെ നോക്കിയിരിക്കുകയാണ്. സ്വന്തമായി ഒന്നുംചെയ്യാൻ പറ്റില്ല. അതുകൊണ്ട് ദൈവാശ്രയബോധം കുറേക്കൂടി എളുപ്പമാണ്. പ്രകൃതിയെകൂടി ആശ്രയിച്ചു കഴിയുന്ന മനുഷ്യന് പ്രകൃതിയുടെ നാഥനെ പെട്ടന്ന് മനസ്സിലാക്കാം. അതിനാൽ കർഷകരെല്ലാം വിശ്വാസികളാണെന്നു പഴഞ്ചൊല്ലു ഭംഗ്യന്തരേണ വിശേഷിപ്പിക്കുന്നത്.

ഇത് ഒരർത്ഥത്തിൽ ശരിയാണ്. കുറെ  ശാസ്ത്രജ്ഞർ സാങ്കേതിക വിദ്യ കൈവശമാക്കിയാൽ പിന്നെ ദൈവത്തെ കണക്കിലെടുക്കേണ്ട എന്ന ചിന്ത ഇന്നു വ്യാപകമാവുകയാണ്. കൂടുതൽ സാമ്പത്തിക നേട്ടങ്ങൾ കൈവരിച്ച നാടുകളിൽ ദൈവചിന്ത കുറയുകയാണ്. എല്ലാം തങ്ങൾക്കാവാം എന്ന മനേഭാവം വളരുന്നു. സമൂഹത്തിന് എല്ലാധാർമ്മികശോഷണവും സംഭവിക്കുന്നു. ധാർമ്മിക ബോധം നഷ്ടപ്പെട്ടതോടെ ശൈഥില്യങ്ങളും വർദ്ധിക്കുകയാണ്.

മറ്റൊന്ന്, തൊഴിലിനോടുള്ള സമീപനവും മാറുന്നു എന്നുള്ളതാണ്. മണ്ണിനോടു മല്ലടിക്കാനോ കൈ നനച്ചു മീൻ പിടിക്കാനോ ഇന്നു കേരളീയർ തയ്യാറല്ലല്ലോ? "വെള്ളക്കോളർ" ജോലികളാണ് എല്ലാവർക്കും വേണ്ടത്. അതുകൊണ്ടു കാർഷിക വൃത്തിയോടുമാത്രമല്ല വ്യവസായ രംഗത്തോടുപോലും പലർക്കും അകൽച്ചയാണ്. സേവനമണ്ഡലം, ഐടി മണ്ഡലമെല്ലാമാണവർ തേടുന്നത്. യന്ത്രവൽക്കരണം കുറേയെല്ലാം കാർഷിക രംഗത്തെ ആകർഷകമാക്കിയേക്കാം. പക്ഷേ മെയ്യ് അനങ്ങാതെ പെട്ടെന്നു പണമുണ്ടാക്കാനാണ് മിക്കവരുടെയും ശ്രമം. മണിച്ചെയിൻ പോലുള്ള പണമിടപാടുകളിലാണ് പലർക്കും താല്പര്യം. തൊഴിലിനോടുള്ള മനോഭാവം മാറുകയാണെന്നു തോന്നുന്നു. പക്ഷേ എത്രനാൾ നമുക്കിങ്ങനെ മുന്നോട്ടു പോകാൻ കഴിയും. കൃഷി മടുത്താൽ, വ്യവസായം കുറഞ്ഞാൽ, വിദേശത്തുള്ള നാട്ടുകാരെ ആശ്രയിച്ചു ജീവിക്കേണ്ടി വരുമോ?  ഏതായാലും മാറ്റങ്ങളെ സമൂഹം ഇടയ്ക്കിടെ വിലയിരുത്തി കുറവുകൾ പരിഹരിച്ചുവേണം മുന്നോട്ടു പോകാൻ.

നമ്മിലൊരാൾ

From our Church

# ധർമ്മിഷ്ഠനായ മനീഷി

## സാജൻ പീറ്റർ IAS

"ഇപ്പോൾ കിട്ടിയ സല്യൂട്ട് അപ്പയുടെ കാറിനു മുമ്പിലെ ചുവന്ന ബോർഡിനുള്ളതാണ്"-ജില്ലാ കളക്ടറായിരുന്ന തന്റെ ഔദ്യോഗിക വാഹനത്തിൽ സ്വാതന്ത്ര്യ ദിനത്തിൽ, കൂടെ സഞ്ചരിച്ച മക്കളോട് മൂവാറ്റുപുഴ, തൃക്കളത്തൂർ സ്വദേശി, വേങ്ങശേരിൽ ശ്രീ. സാജൻ പീറ്റർ IAS പറഞ്ഞതാണിവ. മക്കൾക്ക് മാതൃകയായ പിതാവ്, സഭയിൽ ഉത്തമനായ ആത്മീക സന്താനം, ഔദ്യോഗിക പദവിയിൽ സത്യനിരതനായ ധിഷണാശാലി, പ്രവൃത്തിയിൽ ഹരിതവർണ്ണം ഉള്ള കർഷകൻ, മനസ്സിൽ മൂല്യമുള്ള അധ്യാപകൻ- ഇതൊക്കെയാണ് 'തെക്കൻ പരുമല' എന്നറിയപ്പെടുന്ന പേരൂർക്കട സെന്റ് ഗ്രീഗോറിയോസ് വലിയ പള്ളി ഇടവകാംഗമായ ഇപ്പോഴത്തെ കേരള സർക്കാർ വനം, സാംസ്ക്കാരിക വകുപ്പുകളുടെ പ്രിൻസിപ്പൽ സെക്രട്ടറി. സ്വദേശീയ പാരമ്പര്യത്തിൽ, സ്വന്തമായ വേരുകൾ ഉള്ള ഇൻഡ്യൻ ഓർത്തഡോക്സ് സഭയിലെ അംഗമെന്ന് പറയുന്നതിൽ ആത്മാഭിമാനം ഉള്ള വ്യക്തി.

S.B.T. ൽ നിന്നും ജനറൽ മാനേജരായി വിരമിച്ച പരേതനായ വി.സി. പീറ്ററിന്റെയും, സാറാ പീറ്ററിന്റെയും മൂന്നു മക്കളിൽ പ്രഥമ പുത്രൻ. S.B.T.യുടെ രൂപീകരണകാലമായ 1945 ൽ തന്റെ പിതാവ് തിരുവനന്തപുരത്ത് എത്തിയത്, തന്നെ അനന്തപുരിയുടെ ഭാഗമാക്കിയതിൽ പ്രധാന പങ്കു വഹിച്ചുവെന്ന് കരുതുന്ന വ്യക്തി. 1957 മുതൽ 10 വർഷക്കാലം തിരുവനന്തപുരം സെന്റ് ജോർജ് കത്തീഡ്രൽ വികാരിയായിരുന്ന; ജീവിതത്തിൽ ലാളിത്യവും, പ്രവൃത്തിയിൽ സമഭാവനയും സൂക്ഷിക്കുന്ന Living Saint എന്ന് താൻ വിശ്വസിക്കുന്ന റവ. ഫാ. പി. എം. ഈപ്പന്റെ നേതൃത്വത്തിലുള്ള ആത്മീകശിക്ഷണം തന്റെ പിൽക്കാല ജീവിത രൂപീകരണത്തിന് വളരെയധികം സഹായകമായി എന്ന് അഭിമാനത്തോടെ സാക്ഷിക്കുന്നു. തന്റെ കുടുംബാംഗങ്ങളും, അഭിപ്രായത്തിൽ Courage of Conviction ഉള്ള സ്ലീബാദാസ സമൂഹ സ്ഥാപകനായിരുന്ന പുണ്യശ്ലോകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അനുഗ്രഹാശിസ്സുകളും, യുക്തിവാദി സംഘടനയുടെ പെരുന്തച്ചനായിരുന്ന ശ്രീ. എം.സി. ജോസഫിന്റെ നല്ല ജീവിത മൂല്യങ്ങളും തനിക്കൊരു മുതൽക്കൂട്ടാണെന്നു കൂടിപ്പറയുന്നു ഈ ശുഭാപ്തി വിശ്വാസി.

കേരള സർക്കാർ P.S.C. യുടെ 1977 ലെ ഡെപ്യൂട്ടി കളക്ടർ തെരഞ്ഞെടുപ്പിൽ 3-ാം റാങ്കോടെ തിരുവനന്തപുരം R.D.O. ആയി സർക്കാർ സർവ്വീസിൽ പ്രവേശിച്ച് 1982-ൽ I.A.S. ലഭിച്ച ഇദ്ദേഹത്തിന്റെ വിദ്യാഭ്യാസം തിരുവനന്തപുരം മോഡൽ സ്ക്കൂൾ, ഇന്റർമീഡിയറ്റ് കോളജ്, യു.സി. കോളജ് എന്നിവിടങ്ങളിലായിരുന്നു. ഇക്കാലത്താണ് സിവിൽ സർവീസ് എന്ന മോഹം മനസ്സിലങ്കുരിച്ചത്. വിദ്യ അമൂല്യ സമ്പാദ്യമായി കരുതിയ ഇദ്ദേഹം Institute of English ൽ നിന്ന് M.A., Cochin University ൽ നിന്നും M.B.A. കേരളാ ലോ അക്കാഡമിയിൽ നിന്ന് L.L.B. ബിരുദവും സമ്പാദിച്ചു. ഇവയ്ക്കു ശേഷം ഇംഗ്ലണ്ടിലെ East Anglia Univeristy ൽ നിന്ന് റൂറൽ ഡവലപ്മെന്റിൽ MARD ബിരുദവും സമ്പാദിച്ചു.

തനിക്കു ലഭിക്കുന്ന പദവികൾ താൽക്കാലികം മാത്രമാണെന്നും, എന്നാൽ ലഭിക്കുന്ന ജോലിയിൽ വിശ്വസ്തതയോടെ കർമ്മനിരതനാവണമെന്നും, തന്റെ ഇടപെടലുകളിൽ താൻ ഒരു യഥാർത്ഥ സത്യനമസ്കാരിയാണെന്ന് മറ്റുള്ളവർക്ക് അനുഭവവേദ്യമാകണമെന്നും ജീവി





## From our Church

ത്തിലൂടെ കാണിക്കുന്ന ഇദ്ദേഹം IMG Kerala യുടെ അസി. ഡയറക്ടർ, തൃശൂർ RDO, KTDC MD, ടൂറിസം ഡയറക്ടർ, പത്തനംതിട്ട, കോട്ടയം ജില്ല കളുടെ കളക്ടർ, വിവിധ ഗവ. വകുപ്പു കളുടെ സെക്രട്ടറി എന്നീ പദവികൾ അലങ്കരിച്ചിരുന്നു. ഇദ്ദേഹത്തിന്റെ കൂടി ചുമതലയിൽ ആയിരുന്നു, മാദ്ധ്യമശ്രദ്ധ പിടിച്ചു പറ്റിയ മതികെട്ടാൻ വനഭൂമി കയ്യേറ്റം ഒഴിപ്പിക്കൽ, ഇംഗ്ലീഷ് ഐച്ഛി കമായെടുത്തവർ മാത്രമെ ഇംഗ്ലീഷ് അദ്ധ്യാപകരാകാവൂ എന്നീ തീരുമാന ങ്ങൾ എടുത്ത് നടപ്പിൽ വരുത്തിയത്.

തന്റെ ഔദ്യോഗിക പദവികളിൽ ദീപ്ത സ്മരണയിൽ നിലനിൽക്കുന്നത്, കേന്ദ്രസർക്കാർ റബ്ബർ ബോർഡ് ചെയർമാനായി കോട്ടയത്ത് 2005 മുതൽ 2010 വരെ പ്രവർത്തിച്ചതാണ്. കർഷക രോടുള്ള സ്നേഹം അണപൊട്ടിയത് അപ്പോഴായിരുന്നു. അതിന്റെ പ്രതി സ്ഫുരണമാണ് 2010–ൽ പ്രസിദ്ധീകരിച്ച "കർഷകർക്ക് സ്നേഹപൂർവ്വം" എന്ന കൃതി. "റബ്ബർബോർഡ് ചെയർമാന്റെ ഔദ്യോഗിക വേഷമിട്ടല്ല അദ്ദേഹ ത്തിന്റെ എഴുത്ത്, കർഷകന്റെ പ്രിയ കൂട്ടുകാരൻ എഴുതുന്നതുപോലെ; കർഷ കരിൽ തന്നെ ഒരു പെരിയ സ്വാമി എഴു തുന്നതുപോലെ. അതാണ് ഈ കുറി പ്പുകളുടെ സൗന്ദര്യശാസ്ത്രം"- പുസ്തക അവതാരികയിൽ ശ്രീ. ജോസ് പനച്ചിപ്പുറം.

വളരുന്ന കാലഘട്ടത്തിലെ പ്രധാന ഘടകങ്ങളാണ് കുട്ടികളും, യുവാ ക്കളുമെന്നും, അവരുടെ സ്വാതന്ത്ര്യ ത്തിൽ കൈകടത്താതെ അവരുടെ വ്യാപാര രംഗങ്ങളിൽ ശ്രദ്ധ വേണ മെന്നും ഒരു വല്ല്യപ്പന്റെ സ്ഥാനത്തി രുന്ന് പറയുന്ന ഇദ്ദേഹത്തിന് തക്ക തുണയായി കാത്തലിക് സിറിയൻ ബാങ്കിൽ ജോലി ചെയ്യുന്ന തിരുവല്ല, പാലിയേക്കര, തട്ടാകുന്നേൽ ലത എന്ന സഹധർമ്മിണിയും, കോട്ടയം മെഡി. കോളജിൽ അനാട്ടമി വിഭാഗം അസ്സി. പ്രഫ. ഡോ. സെറിൻ പീറ്റർ, ലുധി യാന CMC ഹോസ്പിറ്റൽ Radiodiagnosis വിഭാഗം അസി. പ്രൊഫ. ഡോ. പ്രശാന്ത് പീറ്റർ എന്നീ മക്കളും, ഡോ. സുരേഷ് ജേക്കബ്, ഡോ. സൗമ്യ പീറ്റർ എന്നീ മരുമ ക്കളും, രണ്ട് കൊച്ചു മക്കളും ഉണ്ട്.

"Worship without Sacrifice, Politics without Principles, Wealth without Work, Commerce without Morality, Science without Humanity" എന്ന മഹാത്മാ ഗാന്ധിയുടെ ഉദ്ധരണിയോട് ചേർത്തു പറയുന്നത് കാലഘട്ടത്തി നനുസരിച്ച് സുശക്തമായ ആത്മീയ നേതൃത്വമാണ് മലങ്കര ഓർത്ത ഡോക്സ് സഭയ്ക്ക് ഇന്നുള്ളതെ ന്നും, ആ നേതൃത്വത്തിൽ മുന്നോട്ടു യാനം ചെയ്യുന്ന സഭയിൽ മാറ്റങ്ങ ളുണ്ടാവുമെന്നും, കഷ്ടതകളിൽ കൂടിയാണ് ക്രിസ്തീയത വെളിപ്പെ ടുന്നതെന്നും; ആ ക്രിസ്തീയതയുടെ യഥാർത്ഥ സന്ദേശം ലോകത്തിന് സഭ പകർന്നു നൽകേണ്ടതാവശ്യമാ ണെന്നാണ്.

ഔദ്യോഗിക പദവികൾ ദുരുപ യോഗം ചെയ്യേണ്ടവയല്ലെന്നും, ഏതു പദവിയിൽ പ്രവേശിച്ചാലും അതി നോട് ഒരു Sense of detachment പൊതുസേവകർക്ക് ആവശ്യമാണെ ന്നും, സിവിൽ സർവ്വീസിൽ പ്രവേ ശിക്കുന്നവരായ യുവാക്കളോടും അതിനായി പ്രയത്നിക്കുന്നവരോടും പറയുന്നു. പുരാതന കാർഷീക സംസ്കൃതിയിലെ ആത്മീയതയും, ആത്മീയതയിൽ അദ്ധ്വാനമുണ്ടായി രുന്ന പഴയനാളുകളും സ്മരണ മാത്ര മായോ എന്ന് പുനർവിചിന്തനം ചെയ്യുന്നു മുൻ കാർഷീക വകുപ്പ് മേധാവികൂടിയായിരുന്ന ഇദ്ദേഹം.

ഒരു ഉന്നത IAS ഉദ്യോഗസ്ഥൻ ഒരിക്കൽ ഇപ്രകാരം മാദ്ധ്യമങ്ങളുടെ ചോദ്യത്തിനുത്തരമായി പറഞ്ഞു "പത്രങ്ങളിൽ സജീവമായാൽ മാത്രമെ സിവിൽ സർവ്വീസുകാരൻ പൂർണ്ണതയെത്തൂ എന്ന മിഥ്യാധാരണ ഏവർക്കുമുണ്ട്. എന്നാൽ ശ്രദ്ധി ച്ചാൽ മനസ്സിലാക്കാവുന്ന, മനസ്സിലാ ക്കപ്പെടേണ്ട ചുരുക്കം ചില വ്യക്തി കളിലെ അഗ്രഗണനീയനാണ് സത്യാന്വേഷിയായ ഈ മനീഷി...

**ഏബ്രഹാം ശെമ്മാശൻ,**
**പുതുപ്പള്ളി**

## കോലഞ്ചേരി: കോടതിവിധി മാനിക്കണമെന്ന് അഴീക്കോട്

കൊച്ചി:- കോലഞ്ചേരി പള്ളിയുമായി ബന്ധപ്പെട്ട തർക്കം പരിഹരിക്കുന്നതിന് പൂർവ്വീകർ ചെയ്തതുപോലെ ഉദാരത യോടെ കോടതിവിധി മാനിക്കേണ്ട സന്ദർഭമാണിത്. 1958-ൽ സുപ്രീം കോടതി വിധി മറുപക്ഷത്തിന് പ്രതികൂലമായിട്ടും ഇരുവിഭാഗവും അതു സ്വീകരിക്കുകയാണ് ചെയ്തത്.

പള്ളിയുടെ പേരിൽ ഇങ്ങനെ സംഭ വിക്കുന്നത് നല്ലതല്ല. പ്രശ്നപരിഹാര ചർച്ചകൾക്ക് ജില്ലാ കളക്ടറെ നിയോഗി ക്കുന്നതിന് പകരം മുഖ്യമന്ത്രി നേരിട്ട് ഇറ ങ്ങണമെന്നും അഴീക്കോട് നിർദ്ദേശിച്ചു.

*2011 സെപ്റ്റം. 18*

•

## കോടതി പരാമർശങ്ങൾ

കോലഞ്ചേരിക്കേസിൽ ഹൈക്കോ ടതി നിയമിച്ച മീഡിയേഷൻ സെല്ലിന്റെ ചർച്ചകൾ പരാജയപ്പെട്ട സാഹചര്യത്തിൽ വീണ്ടും ഒരുപദേശമെന്ന കണക്കിനാണ് ബഹു. കോടതിപരാമർശങ്ങൾ നടത്തിയ ട്ടുള്ളത്.

30-ാം തീയതി അനുവദിച്ചിരുന്ന അപ്പീൽ 2-ാം തീയതിയിലേയ്ക്കു മാറ്റി ക്കൊണ്ട് തികച്ചും നിയമപരമായ പ്രവർത്തനങ്ങൾക്ക് അടിവരയിട്ടുകൊ ണ്ടാണ് കോടതി പരാമർശങ്ങൾ നടത്തിയി രിക്കുന്നത്.

എന്നാൽ കോടതിവിധിയിലൂടെ സമാ ധാനം സാധ്യമല്ല എന്നും മറ്റുമുള്ള പ്രചര ണങ്ങളിലൂടെ മറുവിഭാഗവും മറ്റുമാധ്യമ ങ്ങളും ഈ പരാമർശങ്ങൾ ഉയർത്തിക്കാ ട്ടിയിരുന്നു. നിലവിലുള്ള വിധിയെ മറിക ടന്നുകൊണ്ടുള്ള ഒരു കോടതിവിധിയാണി തെന്നുകൂടി ചില മാധ്യമങ്ങളിൽ മറുവി ഭാഗം ഇക്കാര്യം അവതരിപ്പിച്ചു. ഈ നിർദ്ദേശത്തിന്റെ അടിസ്ഥാനത്തിൽ പ്രാർത്ഥനാ യജ്ഞം അവസാനിപ്പിക്കുന്ന തായി മറുവിഭാഗം തലവൻ പ്രഖ്യാപിക്കു കയും ചെയ്തു.

ഒരു അപ്പീൽ മറ്റൊരുദിവസത്തേക്ക് മാറ്റിവച്ചുകൊണ്ട് ശാശ്വത പരിഹാരം ഉണ്ടാ കണമെന്ന ആഗ്രഹത്തോടെ നിയമപര മായ മാർഗ്ഗങ്ങളിൽ നിന്ന് വ്യതിചലിയ്ക്കാ തെയാണ് കോടതി ഈ പരാമർശങ്ങൾ നട ത്തിയിരിക്കുന്നത്.

ഈ പരാമർശങ്ങൾ വിധിയായി വ്യാഖ്യാനിച്ചുകൊണ്ട് പ്രചരണം നടത്തു കയായിരുന്നു. സമാധാനത്തിന് ചർച്ചയെ ന്നത് നേരത്തെ പിന്തുടരുന്ന ആശയം തന്നെയാണ്. ചർച്ചകൾ അവസാനിക്കുന്നി ടത്ത് അവസാന വാക്ക് കോടതി വിധിയും.




## മാന്ത്രികക്കുപ്പായം

മഹാരാജാവ് രോഗബാധിതനായി കിടപ്പിലാണ്. രോഗം എന്തെന്ന് ആർക്കും അറിയില്ല. ദിനചര്യകളെല്ലാം സാധാരണപോലെ. ജലപാനം നടത്തുകയും കൂർക്കം വലിച്ചുറങ്ങുകയും ചെയ്യുന്നുണ്ട്. മുഖത്തെ രക്തപ്രസാദവും കണ്ണിൽ തിളക്കവുമുണ്ട്. എന്നിട്ടും അസുഖമെന്ന് രാജാവ്! തിരുവായ്ക്ക് എതിർവായില്ലല്ലോ?

വിളംബരം കേട്ട് അനേക വൈദ്യന്മാർ വന്നു. അസുഖമില്ലെന്ന് പറഞ്ഞവർക്കെല്ലാം തലപോയി. അവസാനം രണ്ടുപേർ വന്നു. ഒരാൾ പഠനത്തിനുവേണ്ടി ജീവിച്ചതിനാൽ ഭക്ഷണം കഴിക്കാതെ എല്ലുംതോലുമായി. ചുണ്ടെലിയെപ്പോലെ പാവം. രണ്ടാമൻ അതിസമർത്ഥൻ-ഇന്നുവരെ പുസ്തകം കണ്ടിട്ടില്ല. വായിൽ തോന്നുന്നതാണ് ഔഷധം. ചില രോഗികൾ ആയുസ്സിന്റെ ബലത്തിൽ രക്ഷപെടും. മറ്റുള്ളവർ മരിക്കും. രണ്ടായാലും ഗുണം തനിക്കുതന്നെ.!

സുഖപ്പെടുന്ന രോഗിയുടെ ബന്ധുക്കൾ വൈദ്യന് പാരിതോഷികങ്ങൾ കൊടുക്കും. മരിക്കുന്ന രോഗിയുടെ ബന്ധുക്കൾ ശല്യം തീർത്തുതന്നതിന് വൈദ്യന് പണം കൊടുക്കും.

ഈ രണ്ടു വൈദ്യന്മാരും ചേർന്നാണ് രാജാവിനെ പരിശോധിക്കുന്നത്. നാക്കു നോക്കിയും ഹൃദയ സ്പന്ദനം നോക്കിയും പരിശോധന നീണ്ടു.

'അങ്ങേയ്ക്ക് അസുഖമൊന്നുമില്ല'. പരിശോധനാനന്തരം പണ്ഡിതനായ വൈദ്യൻ.

'അവനെ തൂക്കിലിടൂ' അരിശം പൂണ്ട രാജാവ്. 'ഒരസുഖവുമില്ലത്രെ! രാജാവായ എനിക്കാണോ വൈദ്യനായ ഇവനാണോ അസുഖമറിയുക?' പാമര വൈദ്യൻ ഇതു കേട്ട് അമ്പരന്നു. വിളറി വെളുക്കുകയും ചെയ്തു. ആദ്യ...

### പ്രാർത്ഥന

നിന്ദ പരിഹാസം കുറ്റപ്പെടുത്തലാൽ
നെഞ്ചു തകർന്നു വിലപിച്ച നേരത്ത്
പാപിയാം എന്നേയും നെഞ്ചോടു ചേർത്ത
എൻ

പാരിന്റെ നാഥനെ കുമ്പിടുന്നു.
അത്ഭുതമാർന്ന നിൻ സ്നേഹം നുകരു
വാൻ കാൽവറി നാഥാ! ദയാചൊരിയേണമേ

ലോകസുഖങ്ങളിൽ അടിമപ്പെടാതെ
പാപിയാം എന്നെ നീ കാക്കണമേ
ഈ ഭൂവിൻ കഷ്ടത നേരിടുവാനുള്ള
ശക്തി നൽകീടണേ പൊന്നു നാഥാ!

പ്രതികൂല നടുവിൽ അനുകൂലമായ് എന്നെ
കൈപിടിച്ചുയർത്തിയ ജീവനാഥാ
തളരാതെ വീഴാതെ വിശ്വാസത്തോടെ
മുന്നോട്ടു പോകുവാൻ ശക്തി നൽക

**ലാലി റെജി, ഏഴാംമൈൽ**



**കുട്ടത്തമാശ്**
**അംഗീകരിച്ചു**

### കവിത

## My Parents

My parents are like candler for me,
The thread of it represents their life,
And the was, their health

They burned for me-
And they gave me the light
To walk in the good way.

In may young age their ar current
So, I don't see their two burning candles
Suddenly, thier was a curren cut
Their was full of darkness to me

I saw a little lighte from the corner
I realized that its my parents

But it was too late
All the days in my young age-
It burned for me,

But I don't see that,
When I went to see that
It war burning for me, its life last

I can make new candle with that was
But I can't make new thread with that ash

If I recollect the w and
It I make a new candle
I should have put new thread for it

I hav't redized that one day-
I will also become a parent.

"Then the burning candle is my self."

'അങ്ങേയ്ക്ക് അസുഖമൊന്നുമില്ല'. പരിശോധനാനന്തരം പണ്ഡിതനായ വൈദ്യൻ.

'അവനെ തൂക്കിലിടു', അരിശം പൂണ്ട രാജാവ്. 'ഒരസുഖവുമില്ലത്രെ! രാജാവായ എനിക്കാണോ വൈദ്യനായ ഇവനാണോ അസുഖമെറിയുക?' പാമര വൈദ്യൻ ഇതു കേട്ട് അമ്പരന്നു. വിളറി വെളുക്കുകയും ചെയ്തു. ആദ്യത്തെയാളെ തൂക്കാൻ വിധിച്ചതുകേട്ട് എങ്ങനെ രക്ഷപെടുമെന്ന് ചിന്തിച്ച് നീണ്ട മൂക്കും തടവി ഗഹനമായ ചിന്ത അഭിനയിച്ച് അവസാനം പറഞ്ഞു.

'ഈ രാജ്യത്തെ സന്തുഷ്ടനായ ഒരുവന്റെ കുപ്പായം ധരിച്ച് രാജൻ നിദ്രയായാൽ നിത്യവ്യാധി ശമിക്കും'.

കിങ്കരന്മാർ പരക്കം പാഞ്ഞു. രാജ്യത്ത് സമ്പന്നർക്കും ദരിദ്രർക്കും എല്ലാം ദുഃഖം.

'ലോകം വിചിത്രം തന്നെ' ഭടന്മാർ ചിന്തിച്ചു.

അവസാനം നഗര വാതില്ക്കൽ ഒരു യാചകൻ തുള്ളിച്ചാടുന്നു. ആകെക്കൂടി സന്തുഷ്ടനായ അവനാകട്ടെ കുപ്പായവുമില്ല.

രാജാവ് തന്റെ ഭരണത്തെക്കുറിച്ചും അസുഖ ചിന്തയെക്കുറിച്ചുമോർത്തു.

പ്രജകളുടെ ദുഃഖങ്ങൾ, കൊച്ചു കൊച്ചു പ്രശ്നങ്ങൾ-പങ്കുവച്ചു.

മഹാരാജാവ് തങ്ങളോടൊപ്പമാണെന്ന ചിന്ത ആത്മവിശ്വാസവും ആഹ്ലാദവും വളർത്തി. രാജ്യം ഐശ്വര്യപൂർണ്ണമായി...

*- മനു, പുതുപ്പള്ളി*

## കുട്ടിത്തമാശ്

## അംഗീകരിച്ചു

അസിസ്റ്റന്റു വികാരിക്ക് രണ്ടാമത്തെ പുത്ര ഭാഗ്യമുണ്ടായപ്പോൾ യുവജനപ്രസ്ഥാനത്തിൽ വച്ച് മധുരം വിതരണം നടത്തി...

എല്ലാവരും അനുമോദിച്ചു മഹായിടവകയുടെ യുവജനങ്ങൾ ആശംസകൾ കൊണ്ട് അച്ചനെ പരിപോഷിപ്പിച്ചു...

പിറ്റേ ആഴ്ച മിനിറ്റ്സിൽ ഇതു വന്നത് ഇപ്രകാരമായിരുന്നു.

"ബഹുമാനപ്പെട്ട അസിസ്റ്റന്റു വികാരിക്ക് ഒരു മകൻ പിറന്നതായി യോഗത്തെ അറിയിക്കുകയും യോഗം അത് അംഗീകരിക്കുകയും ചെയ്തു"

വികാരി ഊറിച്ചിരിച്ചു

അസിസ്റ്റന്റ് തലയ്ക്കു കൈ കൊടുത്തു (ഇപ്രകാരം ചിന്തിച്ചു കാണും : ഇവന്മാർ ഇത് അംഗീകരിച്ചില്ലായിരുന്നെങ്കിൽ.... ഹൊ! കറങ്ങിപ്പോയേനെ)

If I recollect the w  and
It I make a new candle
I should have put new thread for it

I hav't redized that one day-
I will also become a parent.

"Then the burning candle is my self."

**Shebin Mary Koshy**

### നിങ്ങൾക്കറിയാമോ ››

### കാരകിൽ

ഒരു സുഗന്ധ വൃക്ഷം പഴയ നിയമ കാലത്ത് ശുദ്ധീകരണത്തിനായി ഉപയോഗിച്ചിരുന്ന വൃക്ഷം. ലബാനോന്റെ ഐശ്വര്യത്തിന്റെയും സമ്പത്തിന്റെയും പ്രതീകമായാണ് ശലോമോൻ രാജാവ് ഈ വൃക്ഷത്തെ കരുതിയിരുന്നത്. (സങ്കീ. 92:12), (ലേവ്യ. 14:4)

## വരക്കളരി


ബ്ലസി ആനി ബെന്നി


ജോജി വർഗീസ്, വാകത്താനം


ജൂബി തോമസ്, പൂനെ

### വചനപാത...

എന്റെ അടുക്കൽ വരുന്നവനെ,
ഞാൻ ഒരു നാളും തള്ളിക്കളകയില്ല
*(വി. യോഹ. 6:37)*



Agriculture

പ്രൊഫ. ഡോ. ഫിലിപ്പോസ് ജോഷ്വ



കാർഷികവൃത്തിയുമായി ബന്ധപ്പെട്ട നിയമങ്ങൾ ഏറെയും പുറപ്പാട്, ലേവ്യാ, സംഖ്യാ, ആവർത്തനം എന്നീ പുസ്തകങ്ങളിലായി കാണപ്പെടുന്നു

# വി. വേദപുസ്തകവും കാർഷിക വൃത്തിയും

നമ്മുടെ ഭക്ഷണശീലങ്ങളും അവയുമായി ബന്ധപ്പെട്ട കാർഷിക സുസ്ഥിരതയും, പ്രകൃതി, സാമൂഹ്യവ്യവസ്ഥിതി, ആത്മീയത എന്നിവയുമായി അഭേദ്യമായി ബന്ധപ്പെട്ടാണിരിക്കുന്നത്. ചില ജനവിഭാഗങ്ങൾ, മത്സ്യ-മാംസാദികൾ, ഉള്ളി, വെളുത്തുള്ളി മുതലായ ഭക്ഷ്യപദാർത്ഥങ്ങൾ വർജ്ജിക്കുന്നത് അതിന് ഒരുദാഹരണം മാത്രമാണ്. എന്നാൽ ഇന്ന് പാശ്ചാത്യരീതികളുടെ അനുകരണം മൂലം നമ്മുടെ ഭക്ഷണശീലങ്ങളിൽ വന്ന മാറ്റങ്ങൾ കാരണം നമ്മുടെ കാർഷികവൃത്തിയിലും വലിയ മാറ്റം സംഭവിച്ചുകഴിഞ്ഞു.

ഇന്ന് കാർഷികവൃത്തി ബഹുഭൂരിപക്ഷം ആളുകളുടെയും ഉപജീവനമാർഗ്ഗമല്ലാതായി തീർന്നിരിക്കുന്നു. വിദ്യാഭ്യാസം വ്യാപകമായതും സ്ഥിരവരുമാനമുള്ള ജോലിയോടുള്ള ആഭിമുഖ്യവും കാർഷികവൃത്തിയിൽ നിന്നുള്ള വരുമാനത്തിലെ അനിശ്ചിതത്വവും അണുകുടുംബങ്ങളുടെ ആവിർഭാവവും തൊഴിലാളികളുടെ ലഭ്യതക്കുറവും വർദ്ധിച്ച കൂലിയും ജോലിക്കായി ആളുകൾ അന്യനാടുകളിൽ ചേക്കേറിയതും എല്ലാം ഇതിനു കാരണമായി കണക്കാക്കാം. എന്നാൽ സഹസ്രാബ്ധങ്ങൾക്കോ നൂറ്റാണ്ടുകൾക്കോ മുമ്പ് ഇതായിരുന്നില്ല സ്ഥിതി. അന്ന് ബഹുഭൂരിപക്ഷം ജനങ്ങളുടെയും ഉപജീവനമാർഗ്ഗം കാർഷികവൃത്തിയായിരുന്നു. ധനികരായിരുന്ന ഭൂവുടമകൾ നേരിട്ട് മണ്ണിൽ പണിയെടുത്തിരുന്നില്ലെങ്കിൽ കൂടി അവരുടെയും പ്രധാന ഉപജീവനമാർഗ്ഗം കാർഷികവൃത്തി തന്നെയായിരുന്നു. ലോകമെമ്പാടും ഈ മാറ്റത്തിന്റെ കാറ്റ് വീശുന്നുണ്ടെങ്കിലും അത് ഏറ്റവും രൂക്ഷമായ അവസ്ഥയിൽ എത്തിച്ചേർന്ന ഒരു പ്രദേശമാണ് കേരളം.

വി. വേദപുസ്തകത്തിലുടനീളം കാർഷിക വൃത്തിയുമായി ബന്ധപ്പെട്ട ധാരാളം കാര്യങ്ങൾ കാണാൻ കഴിയും. അവയിൽ നിയമങ്ങളും നിർദ്ദേശങ്ങളും ഉപമകളും ഉദാഹരണങ്ങളും പണിയായുധങ്ങളും കൃഷിപ്പണികളും എല്ലാം കാണാം. നമ്മുടെ കർത്താവും, കാർഷികവൃത്തിയുമായി ബന്ധപ്പെട്ട ഉപമകളിൽ കൂടിയാണ്, ഗഹനങ്ങളായ പല ആത്മീയ സത്യങ്ങളുടെയും പൊരുൾ വെളിവാക്കി കൊടുത്തത്. വി. വേദപുസ്തകകാലഘട്ടത്തിലെ കാർഷിക വൃത്തിയെക്കുറിച്ച് സാങ്കേതികവിദ്യ വളരെയേറെ പുരോഗമിച്ച ആധുനിക കാലഘട്ടത്തിൽ നിന്നൊന്ന് തിരിഞ്ഞ് നോക്കുന്നത് രസകരമായിരിക്കും. വി. വേദപുസ്തകം കാർഷികവൃത്തിക്കായുള്ള ഒരു പാഠപുസ്തകമല്ലെങ്കിൽ പോലും കാർഷികവൃത്തിയിലെ പല പ്രായോഗിക കാര്യങ്ങളും അതുപോലെതന്നെ, മനുഷ്യരും ദൈവവുമായും, മനുഷ്യനും മനുഷ്യരുമായും, മനുഷ്യനും പ്രകൃതിയും അതിലെ മറ്റ് ജീവജാലങ്ങളുമായും പുലർത്തേണ്ട അഭേദ്യമായ ബന്ധത്തിന്റെ പ്രാധാന്യത്തെ വെളിവാക്കുന്നു.

"യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടുപോയി ഏദൻതോട്ടത്തിൽ വേല ചെയ്വാനും അതിനെ കാപ്പാനും അവിടെ ആക്കി." (ഉൽപത്തി 2:15). മനുഷ്യന്റെ കാർഷികവൃത്തിയുടെ ആരംഭം ഇവിടെയാണെന്നു പറയാം. ഇത് മനുഷ്യന്റെ വീഴ്ചയ്ക്ക് മുൻപുള്ള കാര്യം. എന്നാൽ അവന്റെ വീഴ്ചയ്ക്ക് ശേഷം എന്താണ് സംഭവിച്ചത് എന്ന് അടുത്ത അദ്ധ്യായത്തിൽ കാണാം. "അവനെ എടുത്തിരിക്കുന്ന നിലത്ത് കൃഷി ചെയ്യേണ്ടതിനു യഹോവയായ ദൈവം അവനെ ഏദെൻതോട്ടത്തിൽ നിന്നു പുറത്താക്കി." (ഉൽപത്തി 3:23).

കാർഷികവൃത്തിയുമായി ബന്ധപ്പെട്ട നിയമങ്ങൾ ഏറെയും പുറപ്പാട്, ലേവ്യാ, സംഖ്യാ, ആവർത്തനം എന്നീ പുസ്തകങ്ങളിലായി കാണപ്പെടുന്നു. ഉദാഹരണത്തിന്, വിത

ക്കാലമോ കൊയ്ത്തുകാലമോ ആയാലും ആറു ദിവസത്തെ വേലയ്ക്കു ശേഷം ഏഴാം ദിവസം സ്വസ്ഥമായിരിക്കേണം (പുറപ്പാട് 34:21). നിലത്തിലെ വിള കൊയ്യുമ്പോൾ അരികു തീർത്തു കൊയ്യുകയോ കാലാ പെറുക്കുകയോ ചെയ്യരുത്. മുന്തിരിതോട്ടത്തിലും കാലാ പറിക്കുകയോ വീണു കിടക്കുന്ന പഴം പെറുക്കുകയോ ചെയ്യരുത്. അവയെ ദരിദ്രനും പരദേശിക്കും വിട്ടേക്കണം. (ലേവ്യ. 19:9,10). കൂട്ടുകാരന്റെ നിലം മോഹിക്കരുതെന്നും (ആവർത്തനം 5:21), മുമ്പേയുള്ള അതിർ നീക്കരുതെന്നും (ആവർത്തനം 19:14) ഉറപ്പായി കല്പിച്ചിരിക്കുന്നു. ഒരാൾ തന്റെ മുന്തിരിതോട്ടത്തിലെ ഫലം അനുഭവിക്കാതെ യുദ്ധത്തിനു പോകുന്നതിൽ നിന്നു പോലും ഒഴിവാക്കിയിരിക്കുന്നു. (ആവർത്തനം 20:5,6) കറ്റയോ, വിളവോ, നിലമോ തീയിൽ വെന്തുപോയാൽ തീ കത്തിച്ചവൻ പകരം കൊടുക്കേണം എന്ന് പുറപ്പാട് 22:6 അനുശാസിക്കുന്നു. കാർഷികവൃത്തിയുമായി ബന്ധപ്പെട്ട വേദപുസ്തക നിയമങ്ങൾ സാമൂഹ്യനീതി ഉറപ്പാക്കുന്നതിൽ അങ്ങേയറ്റം ശ്രദ്ധിച്ചിരുന്നു എന്നാണ് ഇതു കാണിക്കുന്നത്. മെതിക്കുന്ന കാളയ്ക്ക് മുഖക്കൊട്ട കെട്ടരുത് (ആവർത്തനം 25:4) എന്ന് അനുശാസിക്കുമ്പോൾ മൃഗങ്ങൾക്കു പോലും നീതി ഉറപ്പിക്കുകയാണ് ഇവിടെ ചെയ്യുന്നത്.

ഒരു കർഷകന് വേണ്ടഗുണങ്ങൾ എന്തൊക്കെയാണെന്ന് വി. വേദപുസ്തകം പഠിപ്പിക്കുന്നു. അവൻ വിവേകശാലിയും (യെശ. 28:24-29), ജാഗ്രതയുള്ളവനും (സദൃ. 27:23-27), അദ്ധ്വാനശീലമുള്ളവനും (സദൃ. 28:19; 2 തിമൊ. 2:6), വിശ്വാസമുള്ളവനും (ഹബക്കൂക് 3:17-19), പ്രത്യാശയുള്ളവനും (1 കൊരി. 9:10) ദീർഘക്ഷമയുള്ളവനും (യാക്കോബ് 5:7), ലാഭമില്ലാത്തവനും (2 കൊരി. 9:6) ആയിരിക്കേണം എന്ന് കാണുന്നു.

വിവിധ കൃഷിപ്പണികളെക്കുറിച്ചും ഉപകരണങ്ങളെക്കുറിച്ചും വി. വേദപുസ്തകം പ്രതിപാദിക്കുന്നു. നിലം ഉഴുന്നതും ഒരുക്കുന്നതും (ഇയ്യോ. 1:14, യെശ. 5:2, 28:24). വിതയ്ക്കുന്നതും (മത്താ. 13:3) നടുന്നതും (സദൃ.വാ. 31:16), കിളയ്ക്കുന്നതും വളമിടുന്നതും (ലൂക്കോ. 13:6-9), ജലസേചനവും (1 കൊരി. 3:6-8), കളപറിയ്ക്കലും (മത്താ. 13:28,29) ഒട്ടിയ്ക്കലും (ഗ്രാഫ്റ്റിംഗ്) (റോമ. 11:17-19), കൊമ്പ്കോതലും (പ്രൂണിംഗ്) (യെശ. 5:6), കൊയ്ത്തും മെതിയും അനുബന്ധ പ്രവർത്തനങ്ങളും (യെശ. 17:5, മത്താ. 13:30, ന്യായ. 6:11, രൂത്ത് 3:2), കലാപെറുക്കലും (രൂത്ത് 2:3) എല്ലാം നമുക്ക് ഇതിൽ കാണാം.

കൃഷിനാശം വരുത്തുന്ന യുദ്ധം (യിരെമ്യാ. 50:16), രോഗബാധ (യോവേൽ 1:9-12), കാട്ടുതീ (യോവേൽ 1:19) ജീവജാലങ്ങൾ (ഉത്തമഗീതം 2:15), വരൾച്ച (യിരമ്യാ. 14:1,4) എന്നിവയെക്കുറിച്ചും വി. വേദപുസ്തകത്തിൽ പറയുന്നുണ്ട്.

പല ആത്മീയസത്യങ്ങളും വെളിപ്പെടുത്തിത്തരുവാൻ കാർഷികവൃത്തിയുമായി ബന്ധപ്പെട്ട പല കാര്യങ്ങളും വി. വേദപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നു. യേശുതമ്പുരാൻ പറഞ്ഞ പല ഉപമകളും അതിൽ അടങ്ങിയിരിക്കുന്നു. വിതയ്ക്കുന്നവന്റെ (മത്താ. 13) ഉപമകളിൽക്കൂടി സുവിശേഷം എന്ന വിത്തിനെക്കുറിച്ചും അതു വിതയ്ക്കുന്ന മനുഷ്യപുത്രനെക്കുറിച്ചും, കൊയ്ത്ത് എന്ന ലോകാവസാനത്തെക്കുറിച്ചും എല്ലാം എത്ര ലളിതമായിട്ടാണ് വിവരിച്ചിരിക്കുന്നത്! അതുപോലെ വിതയ്ക്കുന്നവന്റെയും കൊയ്യുന്നവന്റെയും ഉപമയിൽക്കൂടി (യോഹ. 4:36-38) ദൈവവേല ചെയ്യുന്നവരെക്കുറിച്ചും പ്രതിപാദിച്ചിരിക്കുന്നു. വിതപ്പാനുള്ള വിത്തിനെ ദൈവത്തിന്റെ വായിൽ നിന്ന് പുറപ്പെടുന്ന വചനത്തോട് ഉപമിച്ചിരിക്കയാണ് യെശയ്യാവ് 55:10,11 വാക്യങ്ങളിൽ. ഫലം കാണാത്ത ആത്മീയതയെക്കുറിച്ചും (എബ്രാ. 6:7,8) നല്ല ഫലം തരുന്ന ആത്മീയതയെക്കുറിച്ചും (2 കൊരി. 9:9, 10), ദൈവരാജ്യത്തെക്കുറിച്ചും അവസാന വിളവെടുപ്പാകുന്ന ന്യായവിധിയെക്കുറിച്ചും (മർക്കോ. 4:26-29) എല്ലാം സാധാരണക്കാരന് മനസ്സിലാകുന്ന ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നു.



കാർഷികവൃത്തിയുമായി ബന്ധപ്പെട്ട ധാരാളം കാര്യങ്ങൾ ഇനിയും വി. വേദപുസ്തകത്തിൽ കാണാൻ കഴിയും. ഒരു കാർഷിക സംസ്ക്കാരത്തിന്റെ പശ്ചാത്തലത്തിൽ എഴുതപ്പെട്ടിട്ടുള്ളതുകൊണ്ടും ദുർഗ്രഹങ്ങളായ പല ആത്മീയ സത്യങ്ങളും സാധാരണക്കാർക്കുപോലും ഗ്രഹിക്കാൻ കഴിയുന്നു എന്നുള്ളതാണ് വി. വേദപുസ്തകത്തിന്റെ ഒരു സവിശേഷത.

(മലങ്കര ഓർത്തഡോക്സ് സഭയുടെ ഇക്കോളജിക്കൽ കമ്മീഷൻ അഡ്വൈസറി ബോർഡംഗം)



# 40th REMEMBRANCE DAY

18th SEP 2011



മേരി ഏബ്രഹാം
(തങ്കമ്മ)
പട്ടശ്ശേരിൽ, വാഴച്ചിറ

On behalf of the bereaved members of my family and on my behalf, I extend our heartfelt and deep gratitude to His Holiness Baselius MarThoma Paulose II, the Catholicos of the East and Malankara Metropolitan, H.H. Baselius MarThoma Didymus I Valiya Bava Thirumeni, H. G. Geevarghese Mar Ivanios, H.G. Dr. Mathews Mar Severios, H.G.Geevarghese Mar Coorilos, H.G. Paulose Mar Pachomius, H.G. Dr.Yakoob Mar Irenius, H.G. Dr.Gabriel Mar Gregorios, H.G. Dr.Zachariah Mar Theophilus, H.G.Dr.Yuhanon Mar Chirsostomos, H.G. Yuhanon Mar Polycarpos, H.G.Mathews Mar Theodosius, H.G.Dr.Joseph Mar Dionysius, H.G. Abraham Mar Epiphanios, H.G.Dr.Yuhanon Mar Dioscorus, H.G.Yuhanon Mar Theodorus, H.G.Yakoob Mar Elias. H.G.Dr.Joshua Mar Nicodemus, H.G.Dr.Zacharias Mar Aprem, H.G.Dr.Geevarghese Mar Julius, H.G.Dr.Abraham Mar Seraphim, Very Rev.Yuhannon Ramban, Very Rev.Geevarghese Elavandadu Ramban, Rev. Fathers, Deacons, Dr.George Joseph Sabha Secretary, Mr. M.G. George Muthoot Sabha Trustee, the honourable members of the Malankara Orthodox Church's Managing Committee, Honorable Minister Shri. Thiruvanjoor Radhakrishan,Shri. Anto Antony,M. P., Shri. M.A. Vasavan Ex. MLA, Shri. Sunny Kaloor, Kottayam Muncipal Chariman, Shri. Sajan Palluruthy , MTV News team and Mr.Joice Thattacadu, Vicar and managing committee members of Kuzhimattom St.George church, Vicar and members of Kuwait St.Gregorios Maha Edavaka, Doctors and Nurses of Parat hospital, Puthupally for your prayers, home visits, condolences, and the website coverage given after the demise of our beloved mother, Mrs. Thankamma Abraham,on 10th Aug 2011.

I feel truly blessed, fortunate and humbled to be a part of this close knit Family, which I will always cherish with great affection and warmth. I am deeply indebted to each one of you in the Church Hierarchy for your support, words of consolation, appreciation, kind gestures, and for being a part of the solemn funeral service. MAY PERPETUAL LIGHT SHINE UPON MY MOTHER AND MAY HER SOUL REST IN PEACE. Words fail me in thanking you enough, for you were truly instrumental in giving our Mother a fond farewell, and a GRAND FUNERAL as her LAST JOURNEY! You have bestowed so much love and affection on me, which I am unworthy of. I bow to each one of you in reverence, gratitude and humility.

**SHAJI ABRAHAM**
**MOSC Sabha Managing committee member, Kuwait**





47 വർഷങ്ങൾക്ക് മുമ്പ്, ഭാര്യ cross ചെയ്യുമ്പോൾ ഒരു ട്രെയിൻ മാത്രം നോക്കി, മറ്റെ ട്രെയിൻ അടുത്ത പാളത്തിൽ കൂടി വരുന്നത് ശ്രദ്ധിച്ചില്ല. Train Driver, മറ്റെ ഡ്രൈവർക്ക് ആഗ്യം കാട്ടി നിറുത്തുവാൻ ആവശ്യപ്പെട്ടപ്പോൾ; ഒരുവാര അടുത്ത് നിർത്തി. കുഞ്ഞന്നം കഷ്ണങ്ങളായി പോകാതിരിപ്പാൻ ദൈവം പ്രവർത്തിച്ചു.
തലകറക്കത്തിൽ നിന്നും വീഴ്ചകളിൽ നിന്നും, ബോധക്ഷയത്തിൽ നിന്നും, മാനസീക അസ്വസ്ഥതകളിൽ നിന്നും, നീരിൽ നിന്നും, മനോരോഗങ്ങളിൽ നിന്നും, ബുദ്ധിഭ്രമത്തിൽ നിന്നും, Hysterias യിൽ നിന്നും, പൈശാചിക, വിപരീത ആത്മാക്കളുടെ പോരാട്ടത്തിൽ നിന്നും ഞങ്ങളെ സംരക്ഷിച്ചു.
അശുദ്ധിയുടെയും അവിശ്വാസത്തിന്റെയും, അവിവേകത്തിന്റെയും പരിഭ്രമത്തിന്റെയും, ഭയത്തിന്റെയും വീഴ്ചയുടേയും, ആത്മാവിനെ യേശുവിന്റെരക്തത്താലും പരിശുദ്ധാത്മ അഭിഷേകത്താലും ഞങ്ങൾ പരാജയപ്പെടുത്തി.
ഭാര്യക്ക് രാത്രിയിൽ സുഖനിദ്ര നൽകി. എന്റെ postrait gland ലെ മാരകരോഗവും വേദനയും സുഖപ്പെട്ടു. എന്റെ കാൽ മുട്ടിന്റെ ബലക്ഷയം സൗഖ്യപ്പെട്ടു.
ലോകം, ജഡം, പിശാച്, നിരാശ, വൈരാഗ്യം, കോപം എന്നിവയെ ജയിക്കുവാൻ ഞങ്ങൾക്ക് പരിശുദ്ധാത്മ അഭിഷേകം ലഭിച്ചു. സമാധാന മനുഷ്യർക്കുള്ള നല്ല അവസാനത്തിന് ഞങ്ങളെ യോഗ്യന്മാരാക്കി.











**T.V. Varghese,** Rtd Deputy Director of Education
**Kunjanam,** Rtd Income Tax Officer
Plot 74, Nehru Nagar, Thrissur-6

## 41-ാം ചരമ ദിനം
## 5-10-2011



**ഫാ. ഫിലിപ് കെ. അലക്സ്**
(കുഞ്ഞുമോനച്ചൻ)

കിളിയിലേത്ത് വീട്ടിൽ ശ്രീ. കെ.പി. അലക്സാണ്ടറിന്റെയും അന്നാമ്മ അലക്സാണ്ടറിന്റെയും മൂത്തമകനായി 10-10-1936-ൽ ജനിച്ചു. വളരെ ചെറുപ്പത്തിൽ തന്നെ സഭാ പ്രവർത്തനങ്ങളിൽ തത്പരനായിരുന്ന ഇദ്ദേഹം വൈദികവൃത്തി അഭിലഷിക്കുകയും ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനു ശേഷം 1959-ൽ ഓതറ സെന്റ് ജോർജ് ദയറായിൽ അംഗമായി ചേർന്നു. തുടർന്ന് ചെങ്ങമനാട് ബെത്‌ലഹേം ആശ്രമത്തിന്റെ അംഗമാവുകയും കൊല്ലം ഫാത്തിമ കോളേജിൽ നിന്ന് ബി.എ. ബിരുദവും കർമ്മലറാണി ട്രെയിനിംഗ് കോളേജിൽ നിന്ന് B.Ed ബിരുധവും കരസ്ഥമാക്കി. കോട്ടയം വൈദിക സെമിനാരിയിൽ നിന്ന് ക്രിസ്തീയ വേദശാസ്ത്രത്തിൽ പ്രശസ്തമായ നിലയിൽ ബി.ഡി. ബിരുദം കരസ്ഥമാക്കുകയും കാലം ചെയ്ത പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ (മാത്യൂസ് മാർ കൂറിലോസ്) യിൽ നിന്ന് 17-06-1968-ൽ ശെമ്മാശപ്പട്ടവും ഒരാഴ്ചയ്ക്കുള്ളിൽ തന്നെ വൈദികപ്പട്ടവും സ്വീകരിച്ചു. മാത്യൂസ് ദ്വിതീയൻ ബാവായുടെ അരുമ ശിഷ്യനായ ഇദ്ദേഹം അദ്ദേഹത്തിന്റെ സെക്രട്ടറി ആയി സേവനം അനുഷ്ഠിച്ചു.

വാളക്കോട്, മീൻകുളം, പുനലൂർ, തെന്മല, തുമ്പോട്, ഉറുകുന്ന്, ഇളമ്പൽ, ഐക്കാട്, ചാത്തന്നൂർ, കരിപ്പുഴ എന്നീ ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിക്കുകയും ജെറുശേലം, ഈജിപ്ത്, ഗൾഫ് നാടുകൾ സന്ദർശിക്കുകയും 1981 ലും 1986 ലും സഭാ മാനേജിംഗ് കമ്മറ്റി മെമ്പർ ആയി സേവനമനുഷ്ഠിക്കുകയും, തന്റെ 60-ാം വയസ്സിൽ മാർ ബസേലിയോസ് ശാന്തിഭവൻ ഡയറക്ടർ ആയിരിക്കെ വി. യൂദാശ്ലീഹായുടെ അരുമ ഭക്തനായ ഈ ആചാര്യൻ തന്റെ ചിരകാല അഭിലാഷമായി മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വി. യൂദാശ്ലീഹായുടെ നാമത്തിൽ ആദ്യത്തെ ദേവാലയം പ. കാതോലിക്കാ ബാവായുടെ അനുമതിയോടുകൂടി സ്ഥാപിതമാകാൻ ഇടയായി. ഈ ദേവാലയം നാനാജാതി മതസ്ഥർക്കു പോലും വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ അനുഗ്രഹങ്ങൾ ലഭിച്ചു പോരുന്നു.

ഈ ആചാര്യന്റെ നിശബ്ദമായ സഭാസേവനം മറ്റുള്ളവരിൽ നിന്ന് ഇദ്ദേഹത്തെ ഒരു പടി ഉയർത്തി നിർത്തുന്നു.

മരണം 26-8-2011 കൊട്ടാരക്കര ചെങ്ങമനാട് ബേത്‌ലഹേം ആശ്രമ സെമിത്തേരിയിൽ സംസ്ക്കാരം 27-8-2011-ൽ നടത്തി.



## ഒന്നാം ചരമവാർഷികം, (5-10-2011)



**പാപ്പച്ചൻ**
**(PHILIP)**

**കൊച്ചെത്ത്**
**(പറിപ്പുരയ്ക്കൽ)**
**എടക്കര, ഉപ്പട**

*ഭാര്യ :* ഏലിയാമ്മ
*മക്കൾ :* സാലി, സുജ, സുമ, സോളി
*മരുമക്കൾ :* ജോസ്, ചെറിയാൻ, ടോമി, വിൽസൺ

സന്തപ്ത കുടുംബാംഗങ്ങൾ

## വനിതാ പ്രാതിനിധ്യം *22-ാം പേജിൽ നിന്നു തുടർച്ച...*

ക്കാൻ അവകാശമില്ലാത്തവരാണ് എങ്കിൽ അത് നിരോധിക്കേണ്ടതാണ് (ഈ എതിർപ്പ് പറയുന്നവരെപ്പോലും അവർ പിറിപ്പിച്ചിട്ടുണ്ടാകും). കൂടാതെ പല പള്ളികളിലും ഉന്നത പഠനവും സമൂഹത്തിൽ ആദരണീയ സ്ഥാനവും ഉള്ള സ്ത്രീകൾ പ്രസംഗകരും ബൈബിൾ ക്ലാസ് എടുക്കുന്നവരുമാകാറുണ്ട്. ഇതെല്ലാം കന്യക മറിയാമിന് ശേഷമുള്ള സ്ത്രീത്വത്തെ ആദരിച്ചു കൊണ്ട് നാം ചെയ്യുന്ന കാര്യങ്ങളാണ്. വേദപുസ്തകം അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കുന്ന വേർപാട് സഭകൾ പോലും ഇക്കാര്യം അംഗീകരിച്ച് അവരുടെ ഇടയിലും സ്ത്രീകൾ പ്രസംഗകരായി പ്രവർത്തിക്കുന്നുണ്ട് (ഇവിടെ വി. അഗസ്റ്റിൻ പറയുന്നത് പ്രസക്തമാണ്.).

ഈ വേദ പരാമർശങ്ങൾ നടത്തിയ വി. പൗലോസ് തന്നെ മറിച്ചും പറഞ്ഞിട്ടുണ്ട് എന്നത് ശ്രദ്ധേയമാണ്. ഗലാത്യ ലേഖനം 4-ൽ പറയുന്നത് ക്രിസ്തുവിലെ വിശ്വാസത്താൽ "നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു... ആണും പെണ്ണും എന്നില്ല" നിങ്ങൾ എല്ലാവരും യേശുക്രിസ്തുവിൽ ഒന്നത്രെ" (26-28) എന്നാണ്. വി. പൗലോസിന്റെ കൂട്ടുവേലക്കാരൻ ക്ലേമന്തിനോടൊപ്പം സുവിശേഷ വേലയിൽ സഹകരിക്കുന്ന സ്ത്രീകളെ അദ്ദേഹം പ്രശംസിക്കുന്നുണ്ട് (ഫിലിപ്യർ 4:3). അകിലാവിന്റെ ഭാര്യയായ പ്രിസ്ക്ക എന്ന് വിളിക്കുന്ന പ്രിസ്ക്കിലയെ 'കൂട്ടുവേലക്കാരി' എന്നാണദ്ദേഹം വിശേഷിപ്പിക്കുന്നത് (റോമർ 16:3,1 കൊരിന്ത്യർ 16:19; അപ്പോ. പ്രവ. 18:2, 18). അവർ പ്രസിദ്ധ വാഗ്മിയായ അപ്പല്ലോസിനെ സത്യ സുവിശേഷത്തിന്റെ കൃത്യതയെക്കുറിച്ച് സംഘാലയത്തിൽ വച്ച് ഉപദേശിച്ചു എന്നാണ് വിശദീകരിക്കുന്നത് (അപ്പോ.പ്ര. 18:26). ആദിമ ക്രൈസ്തവ സമൂഹത്തിൽ സ്ത്രീകളും പ്രവചനം നടത്തിയിരുന്നു എന്നതിന് സാക്ഷ്യമുണ്ട് (അപ്പോ. പ്ര. 21:9).

യേശുക്രിസ്തുവിന്റെ തിരഞ്ഞെടുക്കപ്പെട്ട പന്ത്രണ്ട് ശിഷ്യന്മാരുടെ കൂട്ടത്തിൽ വനിതകൾ ഉണ്ടായിരുന്നില്ല എന്ന് ചിലർ എതിരഭിപ്രായം പറയുന്നുണ്ട്. പക്ഷെ ഇവിടെ പൗരോഹിത്യത്തെക്കുറിച്ചല്ല നാം ചിന്തിക്കുന്നതെന്നും അക്കാലത്തെ സാമൂഹിക പശ്ചാത്തലത്തിൽ പ്രത്യേകിച്ചും യഹൂദാ സമൂഹത്തിന്റെ സാഹചര്യത്തിൽ സ്ത്രീകളെ ശിഷ്യന്മാരുടെ കൂട്ടത്തിൽ ചേർത്താൽ അവർക്ക് ഫലപ്രദമായ സുവിശേഷ പ്രവർത്തനം നടത്താൻ സാധിക്കില്ലെന്നതും ഇതിനുള്ള മറുപടിയാണ്. എന്നാൽ ആദ്യമായി കർത്താവിന്റെ ഉയിർപ്പ് ഈ പന്ത്രണ്ടു പേരോട് പറയാൻ നിയോഗിക്കപ്പെടുന്നത് സ്ത്രീകളായിരുന്നു എന്നത് മറന്നുകൂടാ (മത്തായി 28:1-10, ഈ വേദഭാഗം യഹൂദാ ക്രിസ്ത്യാനികൾക്ക് വേണ്ടി സുവിശേഷം എഴുതിയ മത്തായി സുവിശേഷകൻ പറയുന്നു എന്നത് പ്രത്യേകം ശ്രദ്ധിക്കണം). അതോടൊപ്പം യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ എല്ലാ ഘട്ടങ്ങളിലും സ്ത്രീകൾ പങ്കാളികളായിരുന്നു എന്നും, അടുത്ത അനുയായികളിൽ മിക്കവരും ഓടി ഒളിച്ച ക്രൂശിക്കലിന്റെ സന്ദർഭത്തിലും പ്രധാനമായി നാം കാണുന്നത് വി. മാതാവിന്റെയും ഏതാനും സ്ത്രീകളെയും ആണെന്നതും വിസ്മരിക്കരുത്.

യോഹ. 1:12-ൽ ദൈവമക്കളാകുവാനുള്ള അവസരം ഏവർക്കും ഉള്ളതാകുന്നു എന്ന് പറയുന്നു. ഇവിടെ യഹൂദാ പാരമ്പര്യത്തിലെ അബ്രഹാമിന്റെ മക്കൾ എന്ന അവകാശം പുരുഷന്മാർക്ക് മാത്രം എന്നത് തിരുത്തപ്പെട്ടിരിക്കുന്നു. പെന്തിക്കോസ്തി നാളിലെ പരിശുദ്ധാത്മാവിന്റെ ആവാസം ഏവർക്കും ഒരുപോലെ ലഭിച്ചതായാണ് കാണുന്നത്. ഇതെക്കുറിച്ച് പഴയ നിയമം ഉദ്ധരിച്ചുകൊണ്ട് പത്രോസ് നടത്തുന്ന പ്രസ്താവനയിലും അതുതന്നെയാണ് സൂചന (അപ്പോ.പ്ര.2:1 മു. യോവേൽ 2:28മു.) അപ്പോ. പ്ര. 9:36-ൽ ക്രിസ്തു ശിഷ്യയായ തബീഥയെക്കുറിച്ച് പറയുന്നു. പന്ത്രണ്ടുപേരിൽ ഉൾപ്പെടുന്നില്ലെങ്കിലും സ്ത്രീകളും ശിഷ്യരുടെ ഗണത്തിൽ ഉൾപ്പെട്ടിരുന്നു എന്ന് കണക്കാക്കാം. റോമാ ലേഖനം 16:7-ൽ പേർകൊണ്ട അപ്പോസ്തോലിനിയെക്കുറിച്ച് പറയുന്നു (ഇതൊരു പുരുഷനാണ് എന്ന് ചിലർ വാദിക്കുന്നുണ്ട്). 1 കൊരിന്ത്യർ 1:11-ൽ ക്ലോവ എന്ന ക്രൈസ്തവ ഭവനക്കാരിയെക്കുറിച്ച് പറയുന്നു. ഇതിന് സമാനമായി അപ്പോ. പ്രവ. 12:12-ൽ മർക്കോസിന്റെ അമ്മ, അപ്പോ.പ്ര. 16:14-15,40 ൽ ലിദിയ, കൊലോസ്യ 4:15 ൽ നുംഫെ എന്നിവരെക്കുറിച്ചും പറയുന്നു. ഫിലിപ്യ 4:2-ൽ യുവൊദ്യ, സുന്തുക എന്നിവർ പൗലോസിന്റെ കൂട്ട് സുവിശേഷകരാണ് എന്ന സാക്ഷ്യമുണ്ട്. ഫിലെമോൻ 2 അനുസരിച്ച് ഫിലെമോന്റെ സഹോദരി അപ്പിയ ഉൾപ്പെടെ മൂന്നുപേരാണ് അവരുടെ ഭവനത്തിലെ സഭയുടെ കാര്യവിചാരകർ. സ്ത്രീകളുടെ പങ്കാളിത്തത്തെക്കുറിച്ച് അനുകൂലമല്ലാത്ത വേറെയും ഒറ്റപ്പെട്ട പരാമർശങ്ങൾ വി. വേദപുസ്തകത്തിൽ കണ്ടേക്കാം. എന്നാൽ അനുകൂലമായ പരാമർശങ്ങളാണ് കൂടുതലെന്നും അല്ലാത്തവ അക്കാലത്തെ സഭയുടെ ചില മേഖലകളിലെ നിലപാടുകൊണ്ടോ സാമൂഹികാവസ്ഥ കൊണ്ടോ ഉണ്ടായവയാണ് എന്നും കരുതാം.

*തുടരും...*

സ്ത്രൈണം

രോഹിണി വർഗീസ്, തിരുവല്ല



# നഷ്ടപ്പെട്ടവരുടെ വേദി



**സ്ത്രീ ശാക്തീകരണം മൂലം കുടുംബസംവിധാനത്തിൽ അവളുടെ കാര്യക്ഷമത വർധിച്ചു. പക്ഷെ അതോടെ പുരുഷനു കൂടുതൽ ഒഴിവു സമയം ലഭിക്കുകയും, ക്ലബ്ബുകളും, മദ്യശാലകളും, പുലരുവോളം ഹൗസ്ഫുൾ ആയി പ്രവർത്തിക്കുകയും ചെയ്യുന്ന ദുരവസ്ഥയാണ് കേരളത്തിൽ കാണുവാൻ കഴിയുന്നത്**

"നിങ്ങളുടെ നാട്ടിലെ സംസ്ക്കാരത്തെപ്പറ്റി ഞങ്ങളോടു പ്രസംഗിക്കേണ്ട. നിങ്ങളുടെ സ്ത്രീകളെയും കുട്ടികളെയും ആദിവാസികളെയും ഞങ്ങൾക്കു കാണിച്ചു തരിക. നിങ്ങൾ എങ്ങനെ അവരോടു പെരുമാറുന്നു എന്നതനുസരിച്ച് നിങ്ങളുടെ സംസ്ക്കാരത്തെ വിലയിരുത്താനാകും"

*- വിക്ടർ ഹ്യൂഗോ*

പ്രകൃതിയും പരിസ്ഥിതിയും പീഡനം അനുഭവിക്കുന്നു എന്ന തിരിച്ചറിവ് കുറെക്കാലമായി ലോകത്ത് കൊട്ടിഘോഷിക്കപ്പെടുന്നുണ്ട്. എന്നാൽ പ്രകൃതിയോടൊപ്പം ചൂഷണത്തിനു വിധേയമായിക്കൊണ്ടിരിക്കുന്ന സ്ത്രീ എന്ന വർഗ്ഗത്തിന്റെ സംരക്ഷണത്തിനു നാം എന്തു ചെയ്യുന്നുണ്ട്? പ്രകൃതി സംരക്ഷണം എന്നാൽ പ്രകൃതിയേയും സ്ത്രീയേയും സംരക്ഷിക്കുക, രക്ഷിക്കുക, സ്വതന്ത്രമാക്കുക എന്ന ആശയം മുമ്പോട്ടു വച്ചുകൊണ്ടാണ് പാരിസ്ഥിതിക സ്ത്രീവാദം (ecofeminism) രൂപം കൊണ്ടിരിക്കുന്നത്.

ലോകത്തിൽ നാലുതരം അഭയാർത്ഥികളെ നമുക്കു കാണാം. രാഷ്ട്രീയ അഭയം തേടുന്നവർ, യുദ്ധം മൂലം നാടുവിട്ട് പാലായനം ചെയ്യാൻ നിർബന്ധിതരായവർ, പ്രകൃതിക്ഷോഭങ്ങളാൽ താൽക്കാലികമായി നാടുവിടേണ്ടി വന്നവർ, വികസനത്തിന്റെ പേരിൽ സ്വന്തം ഭൂമി വിട്ടുകൊടുക്കേണ്ടി വന്ന ഹതഭാഗ്യർ. ഇവരിൽ നാലാമത്തെ വിഭാഗത്തിന്റെ പ്രശ്നങ്ങളാണ് പരിസ്ഥിതി സ്ത്രീവാദികൾ നേരിടുന്നത്. ലിംഗവിവേചനത്തിനുമപ്പുറം എല്ലാത്തരം സാമൂഹ്യവിവേചനങ്ങളെയും അഭിസംബോധന ചെയ്യുന്നതാണ് ഇക്കോഫെമിനിസം.

ആദിയിൽ പ്രകൃതിയോടുണ്ടായിരുന്ന ബഹുമാനവും ഭക്തിയും, വ്യവസായവിപ്ലവം വന്നതോടെ വഴിമാറി. സ്ത്രീയെ സംബന്ധിച്ചടത്തോളം പ്രകൃതിയുടെ മരണത്തോടെ അവൾ വിളുമ്പിലേക്കു തള്ളപ്പെടുകയും ചെയ്തു. ഇപ്രകാരം സ്ത്രീത്വത്തിന്റെ മരണത്തോടെ പരിസ്ഥിതി നാശവും വിതയ്ക്കപ്പെട്ടു. പ്രകൃതിക്കു സംഭവിക്കുന്ന നാശങ്ങളെന്തും സ്ത്രീയെ ബാധിക്കുന്നു എന്ന തത്വം അടിവരയിട്ടുറപ്പിക്കുകയാണ് എല്ലാ വികസന പദ്ധതികളും. ഭാരതത്തിൽ നർമ്മദാ പ്രശ്നം മാത്രം മതി ഗൗരവം മനസ്സിലാക്കാൻ.

വനനശീകരണം മൂലം ഹിമാചൽ പ്രദേശങ്ങളിലും ഒറീസ്സയിലും മറ്റും കൃഷിഭൂമി നഷ്ടമായവരെത്രയോ! ആഹാരം, വിറക്, കാലിത്തീറ്റ, കയർ, പശ, പുകയില, പൽപ്പൊടി, മരുന്നുകൾ-ഇങ്ങനെ അവർക്കെല്ലാം നൽകിയിരുന്ന വനത്തിനു പകരം ഇരുപതു രൂപ ദിവസക്കൂലി നൽകിയാൽ എന്താവും ഗതി! കാടുകത്തിയാലും യുദ്ധം വന്നാലും വരൾച്ച വ്യാപിച്ചാലും, വെള്ളത്തിനും വിറകിനും ദിവസം മുഴുവൻ അലയുന്ന പാവപ്പെട്ട സ്ത്രീകളാണ് കൂടുതൽ കഷ്ടത്തിലാവുക.

ആഗോളവൽക്കരണം വന്നപ്പോൾ വനം, ഭൂമി, ജലം ഒക്കെയുടെയും ഉടമസ്ഥത വിദേശ കമ്പനികൾക്കായി. സ്വന്തം ഭൂമി വിട്ടുകൊടുക്കേണ്ടി വരുന്ന കുടുംബത്തിൽ ഒരാൾക്കു ജോലി വാഗ്ദാനം ലഭിക്കുന്നു. അയാളുടെ തുച്ഛമായ വേതനം ഒന്നിനും തികയില്ല. സ്ത്രീക്കു പണിയെടുക്കാൻ പാടവും പറമ്പും ഇല്ലാത്ത അവസ്ഥ. മാറ്റിപ്പാർപ്പിച്ച കുടുസ്സു മുറിയിൽ അല്ലെങ്കിൽ തകര ഷെഡുകളിൽ മലിന ജലവും വായുവും ഉപയോഗിച്ച് ശ്വാസകോശ, ഉദര രോഗങ്ങളുമായി സ്ത്രീകളും കുട്ടികളും നരകിക്കുന്ന സാഹചര്യം. പട്ടണത്തിൽ പണി ലഭിച്ച വീട്ടുകാരനാകട്ടെ മിക്കവാറും കൂരയിലെത്താറുമില്ല. കിട്ടുന്ന പണം മദ്യവും ഭക്ഷണവുമാക്കി അയാളും അകലുന്നതോടെ സ്ത്രീ ഈ ആഗോള ഗ്രാമത്തിൽ തികച്ചും 'താവളമില്ലാത്തവൾ' ആയിത്തീരുന്നു. ജോലിതേടി ക്യൂവിൽ നിൽക്കുന്ന സ്ത്രീകൾ ഒടുവിൽ ചുവന്ന തെരുവുകളിൽ എത്തപ്പെടുകയും...

കാർഷിക രംഗത്തു കൂടുതൽ പണിയെടുക്കുന്നവർ ലോകമെങ്ങും സ്ത്രീകളാണെന്നു നമുക്കറിയാമോ? പക്ഷെ അവരുടെ സംഭാവനകൾ എന്നും അദൃശ്യമാണ്. ലോകത്തിലെ 50% ഭക്ഷണം അവളാണ് കൃഷി ചെയ്തുണ്ടാക്കുക. പക്ഷെ 1% ഭൂമി മാത്രമേ അവർക്കു സ്വന്തമായുള്ളു. മണ്ണിനെക്കുറിച്ചും ഡെയറി പദ്ധതികളെക്കുറിച്ചും ഒക്കെ സ്ത്രീകൾക്കാണ് കൂടുതൽ അറിവെന്ന് കണക്കുകൾ. അമേരിക്കയിൽ ദരിദ്ര സ്ത്രീകളും കറുത്ത വർഗ്ഗക്കാരുമാണ് പീഢനം അനുഭവിക്കുന്നതെങ്കിൽ ഇന്ത്യ, കെനിയ, എത്യോപ്യ, ജപ്പാൻ തുടങ്ങിയ രാജ്യങ്ങളിൽ കഷ്ടത ഗ്രാമീണ വനിതകൾക്കും ആദിവാസികൾക്കുമാണ്. ഇന്ത്യൻ പരിസ്ഥിതി സ്ത്രീവാദത്തെ പ്രശസ്ത ഊർജ്ജതന്ത്രജ്ഞയും പരിസ്ഥിതി സംരക്ഷകയുമായ ഡോ. വന്ദന ശിവ ആണ്. സ്ത്രീകളുടെ ചരിത്രത്തെ ഗൗരവമായി ഉൾക്കൊള്ളുകയും രേഖപ്പെടുത്തിവയ്ക്കുകയും, ചെയ്താൽ ഈ പ്രസ്ഥാനത്തിന് ഒട്ടേറെ കാര്യങ്ങൾ ചെയ്യാനാവും.

കേരളത്തിലേക്കു വരുമ്പോൾ സ്ത്രീകൾക്കു നേരെയുള്ള അനീതി

കൾ കുടുംബം മുതൽ പൊതു സ്ഥലങ്ങൾ, പണിസ്ഥലങ്ങൾ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതു കാണാം. ചൂഷണങ്ങളുടെ കഥകൾകൊണ്ട് പത്രമാധ്യമങ്ങൾ നമ്മെ ഞടുക്കിക്കൊണ്ടിരിക്കുകയാണല്ലോ. ടെക്നോളജി സ്ത്രീയെ മോചിപ്പിക്കും എന്നു കരുതിയത് അർത്ഥശൂന്യമെന്നു തെളിഞ്ഞു കഴിഞ്ഞു. സൈബർ കുറ്റങ്ങളിൽ കൂടുതലും സ്ത്രീ ശരീരത്തിന്റെ പരസ്യമായ അവഹേളനമായി തീർന്നിരിക്കുന്നു. വനിതാ പ്രസിഡന്റും പാർട്ടി നേതാവും ഉള്ള ഭാരതത്തിൽ സ്ത്രീകളുടെ നേരെ ഇത്രയധികം ക്രൂരതയോ! ഓരോ 38 മിനിറ്റിലും ഒരു ലൈംഗികാക്രമണവും, ഓരോ 58 മിനിറ്റിലും ഒരു ബലാൽസംഗവും നടക്കുന്നത്രെ!

വി. വേദപുസ്തകത്തിലെ പാരിസ്ഥിതിക സ്ത്രീവാദം രണ്ടു കാര്യങ്ങളുടെ കൂടിച്ചേരലാണ്-സൃഷ്ടിയുടെ സംരക്ഷണം, സ്ത്രീകൾക്കുള്ള നീതി. നീതി ലഭിക്കുക എന്നത് ഇക്കോഫെമിനിസത്തിന്റെ പ്രധാന ആശയങ്ങളിലൊന്നാണ്. നീതി നടപ്പാക്കൽ വി. ഗ്രന്ഥാധിഷ്ഠിതവുമാണ്. സഹജീവികളോട് ശരിയായ ബന്ധം പുലർത്തുവാൻ ബൈബിൾ ആഹ്വാനം ചെയ്യുന്നു. ശുദ്ധജലത്തിനായുള്ള വാഞ്ഛയും, പ്രകൃതിക്ഷോഭത്തോടുള്ള കഷ്ടതയും, ദരിദ്രരും സ്ത്രീകളും അനുഭവിക്കുന്ന പീഡനങ്ങളും ബൈബിൾ വിഷയമാക്കുന്നുണ്ട്. ജനത്തിൽ എളിയവർക്കു ന്യായം പാലിച്ചു കൊടുക്കുവാനും ദരിദ്രരെ സംരക്ഷിക്കുവാനും മനുഷ്യനു കടമയുണ്ടെന്നും ബൈബിൾ പറയുന്നു (സങ്കീ. 72:4-6). നാബോത്തിന്റെ മുന്തിരിത്തോട്ടവും ന്യായാധിപനെ ശല്യം കെട്ടിയ സ്ത്രീയും ഒക്കെ ചില ഉദാഹരണങ്ങൾ മാത്രം. ഒന്നു ചിന്തിച്ചാൽ ഗിരിപ്രഭാഷണം തന്നെ ഇക്കോഫെമിനിസ്റ്റുകളുടെ മാനിഫെസ്റ്റോ ആക്കാവുന്നതേയുള്ളു.

സ്ത്രീ ശാക്തീകരണം മൂലം കുടുംബസംവിധാനത്തിൽ അവളുടെ കാര്യക്ഷമത വർധിച്ചു. പക്ഷെ അതോടെ പുരുഷനു കൂടുതൽ ഒഴിവു സമയം ലഭിക്കുകയും, ക്ലബ്ബുകളും, മദ്യശാലകളും, പുലരുവോളം ഹൗസ്ഫുൾ ആയി പ്രവർത്തിക്കുകയും ചെയ്യുന്ന ദുരവസ്ഥയാണ് കേരളത്തിൽ കാണുവാൻ കഴിയുന്നത്. "ഉള്ളിൽ നിന്നുള്ള അച്ചടക്കം മാത്രമാണ് ഒരുവനെ ശ്രദ്ധാലുവും ബോധുള്ളവനുമാക്കി തീർക്കുന്നത്" എന്ന ഓഷോയുടെ വാക്കുകൾ ഓർക്കാം. ഇവിടെയാണ് ആത്മീയതയ്ക്കും ധ്യാനചിന്തികൾക്കും പ്രസക്തി ലഭിക്കുക, ഇവിടെയാണ് സഭ തന്റെ പരിശുദ്ധാത്മ നൽവരങ്ങളെ ശക്തമാക്കേണ്ടതും. നാട്ടിൽ നടക്കുന്ന അന്യായങ്ങളൊന്നും തങ്ങളെ ബാധിക്കുന്നതല്ല എന്ന ചിന്തയോടെ ദേവാലയത്തിന്റെ ചുമരുകളിൽ ഒളിക്കുവാൻ മതങ്ങൾക്കു സാധിക്കുമോ!! സ്ത്രീയെ ആരു സംരക്ഷിക്കും? അവൾക്കു നീതി എവിടെ ലഭിക്കും? ഏഴു പുരുഷന്മാർ വിവാഹം ചെയ്തു മരിച്ച് ഒടുവിൽ നിത്യത പൂകുമ്പോഴെങ്കിലും അവൾക്കതു ലഭിക്കുമെന്ന് ഗുരു ഉറപ്പു നൽകിയിട്ടുണ്ട്. ആ നീതിയ്ക്കായി ഇപ്പോഴേ ശ്രമിച്ചുകൂടേ? സഭയുടെ സെമിനാരികളിൽ പരിസ്ഥിതി സംരക്ഷണത്തോടൊപ്പം പാരിസ്ഥിതിക സ്ത്രീവാദവും കൂടി സിലബസിൽ വരട്ടെ. അത്തരം അവബോധം ലഭിച്ച വൈദികർ ഇടവകയെ നയിക്കട്ടെ, ക്യാമ്പസുകളിലും, കൺവൻഷൻ പന്തലുകളിലും, ധ്യാനയോഗങ്ങളിലും ചർച്ചകൾ നടത്തട്ടെ. സ്ത്രീയും പ്രകൃതിയും സംരക്ഷിക്കപ്പെടുന്നതു വഴി പുരുഷനും കുട്ടികളും കുടുംബവും സംരക്ഷിക്കപ്പെടുന്നു, അതുവഴി സമൂഹവു നാടും ഉയർച്ചയുടെ പടവുകൾ കയറും. ഒരു പക്ഷെ അതു തന്നെയല്ലേ യേശുതമ്പുരാൻ സ്വപ്നം കണ്ടിരുന്ന ആ പുതിയ ആകാശവും പുതിയ ഭൂമിയും?

""When men are oppressed, its tragedy;when women are oppressed, its tradition"
- *Bernadette Masala.*

## മൂന്നാം ചരമ വാർഷികം (17 - 10 - 2011)

സ്നേഹ സ്മരണയ്ക്ക്

**ശ്രീ. ഗീവർഗ്ഗീസ് മാത്തൻ**



*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തിൽ"*

"നിത്യതയുടെ തീരത്ത് വീണ്ടും കാണാം
എന്ന പ്രത്യാശയോടെ"
- സന്തപ്ത കുടുംബാംഗങ്ങൾ

Inserted by:-

**മറിയാമ്മ മാത്തൻ (ഭാര്യ)**
**ചക്കാലയിൽ,**
**കിഴക്കുംഭാഗം, നിരണം**

**21-ാം ചരമവാർഷികം**
**(8-10-2011)**



**റവ. ഫാ. എൻ. ജെ. ശാമുവേൽ**
**ഈട്ടിമൂട്ടിൽ, വകയാർ, കോന്നി**

*"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ*
*രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"*

***Inserted by:-*** - സന്തപ്ത കുടുംബാംഗങ്ങൾ

**12th Death Anniversary**
**27-10-2011**

17.8.1912  27.10.1999

**ALEYAMMA MATHEW**

**VADAKKE VEEDU**
**ERUVA, KAYAMKULAM**

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ"

# Breaking the Word

ഫാ. ഡോ. റെജി മാത്യു



# തിരുവചനധ്യാനം

### 2011 ഒക്ടോ. 9
## ധനവിനിയോഗവും ദൈവരാജ്യ പ്രവേശനവും
*(ലൂക്കോസ് 16:9 – 18)*

മനുഷ്യന്റെ ധനവിനിയോഗം ആദ്ധ്യാത്മിക ജീവിതത്തെ എത്രത്തോളം സ്വാധീനിക്കും എന്നതിനെ സംബന്ധിച്ചുള്ള യേശുവിന്റെ കല്പനകൾ ഏറ്റവും കൂടുതൽ നാം വായിക്കുന്നത് വി. ലൂക്കോസിന്റെ സുവിശേഷത്തിലാണ്. ഇന്നത്തെ വേദഭാഗം ഇതിനൊരു ഉത്തമ ഉദാഹരണമാണ്. ഇതിന് മുൻപും പിൻപും നാം കാണുന്നത് ധനവാനായൊരു മനുഷ്യന്റെ അവിശ്വസ്തനായ കാര്യസ്ഥനെ സംബന്ധിച്ചും (ലൂക്കോ. 16:1–8) സ്വന്തം വീട്ടുമുറ്റത്തു കിടന്ന ദരിദ്രനായ ലാസറിനോടു ദയവു കാട്ടാത്ത ധനികനെപ്പറ്റിയുള്ള (ലൂക്കോ 16:19–31) ഉപമകളാണ്. ചുരുക്കിപ്പറഞ്ഞാൽ ലൂക്കോസിന്റെ സുവിശേഷം 16–ാം അദ്ധ്യായത്തിലെ പൊതുവിഷയം ധനികർ എങ്ങനെ സ്വർഗ്ഗരാജ്യത്തിന് അർഹരായി തീരുവാൻ കഴിയും എന്നുള്ളതാണ്.

"അനീതിയുള്ള മാമ്മോനെക്കൊണ്ട് സ്നേഹിതന്മാരെ സൃഷ്ടിക്കുന്നതെങ്ങനെ"യെന്നുള്ളതാണല്ലോ ഇന്നത്തെ വായനയിൽ നാം കേൾക്കുന്നത്. എബ്രായഭാഷയിൽ "മാമ്മോൻ" എന്നുപറയുന്നത് മനുഷ്യരുടെ നിക്ഷേപത്തെ സംബന്ധിച്ചാണ്. മറ്റു ചിലഭാഷകളിൽ ഇതിനു തുല്യമായ വാക്കുകളുണ്ട്. അവയ്ക്ക് "സൂക്ഷിച്ചു വച്ച വസ്തു", "സമ്പന്നത" എന്നൊക്കെയുള്ള അർത്ഥങ്ങൾ കാണുന്നു. നാം എന്തിലാണോ ഏറ്റവും കൂടുതൽ വിശ്വസിക്കുന്നതും ആശ്രയിക്കുന്നതും അതിനെ 'മാമ്മോൻ' എന്നുവിളിയ്ക്കുന്നതിലും തെറ്റില്ലായെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ചില സാഹചര്യങ്ങളിൽ "അനീതികൊണ്ട് നേടിയ സമ്പത്ത്" എന്ന യർത്ഥത്തിലും 'മാമ്മോൻ' എന്നവാക്ക് ഉപയോഗിക്കാറുണ്ട്. ലോകപ്രകാരം ചിന്തിച്ചാൽ ധനം കുമിഞ്ഞുകൂടുന്നത് അനീതിയുടെയും, അക്രമത്തിന്റെയും, അധർമ്മത്തിന്റെയും, അടിച്ചമർത്തലിന്റെയും ഫലമായാണ്. ധനം അതിൽതന്നെ തിന്മയല്ലായെങ്കിലും ധനാഗമമാർഗ്ഗങ്ങളും ധനവിനിയോഗരീതികളും എന്നും അനീതി നിറഞ്ഞതും അഴിമതിയിൽക്കൂടിയുമാണ്. ഇന്നത്തെ വായനയുടെ തൊട്ടുമുൻപ് നാം വായിക്കുന്നത് അവിശ്വസ്തനായ കാര്യവിചാരകനെ സംബന്ധിച്ചാണല്ലോ. അവൻ തന്റെ ഔദ്യോഗിക കർത്തവ്യനിർവ്വഹണത്തിൽ അവിശ്വസ്തനായിരുന്നു എന്നതു വളരെ വ്യക്തമാണ്. എന്നാൽ തന്നെ ജോലിയിൽ നിന്നു പിരിച്ചു വിടുമെന്നസാഹചര്യം വന്നപ്പോൾ അവൻ മറ്റൊരു അവിശ്വസ്തതയിലൂടെ-യജമാനൻ അറിയാതെ മറ്റുള്ളവരുടെ കടം ഇളച്ചുകൊടുക്കുന്നതിലൂടെ-സ്നേഹിതന്മാരെ സൃഷ്ടിക്കുന്നതു വിചിത്രമായിത്തോന്നാം. പരിശുദ്ധനായ മാർ അപ്രേം ഇതിനെ സംബന്ധിച്ച് പറയുന്നത് കാര്യസ്ഥൻ തുടക്കത്തിൽ ധനം ദുർവിനിയോഗം ചെയ്തതിലൂടെ അവിശ്വസ്തനായിരുന്നു. എന്നാൽ പിന്നീട് മറ്റൊരു അനീതിയിലൂടെയും കൗശലത്തിലൂടെയും അവൻ സ്നേഹിതരെ നേടിയത് നമുക്ക് അവകാശപ്പെടാത്ത ധനത്തിലൂടെ എങ്ങനെ നമുക്കവകാശപ്പെട്ട സൗഹൃദവലയം സൃഷ്ടിക്കാമെന്നുള്ളതിന് മാതൃക കാട്ടുവാൻ വേണ്ടിയാണ് എന്നത്രെ. ആദാം അവനവകാശപ്പെട്ട തോട്ടം നഷ്ടപ്പെടുത്തിയതിലെ ബുദ്ധിമോശം ഈ കാര്യസ്ഥനുണ്ടായില്ല എന്നതിലാണ് മാർ അപ്രേം അവനെ പ്രശംസിക്കുന്നത്. ആത്യന്തികമായി സമ്പത്ത് ദൈവത്തിന്റേതാണ്. നാം അതിന്റെ വെറും കാര്യസ്ഥർ മാത്രമാണ് എന്ന് സ്വർണ്ണനാവുകാരനായ ഈവാനിയോസും പറയുന്നു.

ഈ പറഞ്ഞ ആശയങ്ങളുടെ വെളിച്ചത്തിൽ വേണം യേശുവിന്റെ വാക്കുകളെ ശ്രദ്ധിയ്ക്കുവാൻ. ബുദ്ധിയോടെ പ്രവർത്തിച്ച കാര്യസ്ഥനെ പ്രകീർത്തിക്കുന്ന യേശു ശിഷ്യന്മാരോട് ആവശ്യപ്പെടുന്നത് "അത്യല്പത്തിലും", "അനീതിയുള്ള മാമ്മോനിലും", "അന്യമായതിലും" വിശ്വസ്ഥരായി പ്രവർത്തിക്കുവാനാണ്. അങ്ങനെയുള്ളവരെയാണ് ദൈവം കൂടുതൽ ഉത്തരവാദിത്തങ്ങൾ ഏൽപ്പിക്കുന്നത് എന്നദ്ദേഹം പറയുന്നു. കർതൃശിഷ്യന്മാരിൽ നിന്നും യേശു പ്രതീക്ഷിക്കുന്നതും ഇതുതന്നെയാണ്. മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ പഠിപ്പിക്കേണ്ടത് "എങ്ങനെയെങ്കിലും പത്തു പുത്തനുണ്ടാക്കുക" എന്നല്ല, മറിച്ച് ധനം സമ്പാദിക്കുമ്പോഴും, അത് ചിലവിടുമ്പോഴും മറ്റു മനുഷ്യരുടെ – പ്രത്യേകിച്ച് സമൂഹത്തിലെ ദരിദ്രരായവരുടെ – വേദനകൾ മനസ്സിലാക്കി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഭാരതത്തെപ്പോലെയുള്ള രാജ്യത്ത് "അഴിമതി"

സാധാരണക്കാരന്റെ ജീവിരീതിയായി മാറിയിരിക്കുകയാണ്. നിയമനിർമ്മാണസഭയിലും, നിയമം വ്യാഖ്യാനിക്കുന്നവരുടെയിടയിലും, നിയമപാലകരുടെ കൂട്ടത്തിലും സാമ്പത്തികമായ അഴിമതി കൂടിക്കൂടി വരികയാണ്. മഹാത്മാഗാന്ധിയുടെ നാട് "അഴിമതിരാജ്" ആയിക്കൊണ്ടിരിക്കുന്നു. ഇവിടെയാണ് ക്രിസ്തുവിന്റെ ഉപദേശത്തിന്റെ പ്രസക്തി. ഈ പ്രപഞ്ചത്തിലുള്ളതെല്ലാം ദൈവസൃഷ്ടികൾക്കെല്ലാം അവകാശപ്പെട്ടതാണ്. എന്നാൽ ഏതാനും ചിലർ അവ കൈവശപ്പെടുത്തിവച്ചിരിക്കുന്നുവെങ്കിൽ അതിനൊരു മാറ്റമുണ്ടാക്കുവാൻ പ്രവർത്തിക്കേണ്ടത് ക്രൈസ്തവരുടെ ധർമ്മമാണ്. അനീതിയുള്ള കാര്യസ്ഥനെപ്പോലെ നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. "അത്യല്പത്തിലും", "അനീതിയുള്ള മാമ്മോനിലും", "അന്യമായതിലും" ഒക്കെയാണ് നമ്മുടെ ഇടപെടൽ ആവശ്യമായിരിക്കുന്നത്. ലോകത്തിൽ ശതകോടീശ്വരന്മാർ ഏറ്റവും കൂടുതലുള്ള രാജ്യങ്ങളുടെ പട്ടികയിൽ നാലാം സ്ഥാനത്തുനില്ക്കുന്ന ഇന്ത്യയിൽ പരമ ദരിദ്രരുടെയെണ്ണം പല ആഫ്രിക്കൻ രാജ്യങ്ങളെക്കാൾ കൂടുതലാണെന്നുള്ള യാഥാർത്ഥ്യം നാം മറക്കരുത്. അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ ദൈവശാസ്ത്രമനുസരിച്ച് ദരിദ്രരുടെ ലോകത്തിൽ ധനികനായിരിക്കുക എന്നതുതന്നെ ഒരു പാപമാണ്.

ധനത്തെപ്പറ്റിയുള്ള യേശുവിന്റെ ഉപദേശങ്ങൾ കേട്ടമാത്രയിൽ ദ്രവ്യാഗ്രഹികളായ പരീശന്മാർ അവനെ പരിഹസിച്ചുവെന്നാണ് ഇന്നത്തെ വായനയിൽ പറയുന്നത് (ലൂക്കോ. 16:14). അവരുടെ ദൃഷ്ടിയിൽ യേശുവിന്റെ ഉപദേശം വിചിത്രവും, സാമാന്യനീതിയ്ക്കു നിരക്കാത്തതുമായിരുന്നുവെന്നുമാത്രമല്ല, ന്യായപ്രമാണ കല്പനകൾക്ക് വിരുദ്ധവുമായിരുന്നു. യേശു അവരോടു പറയുന്നത് യോഹന്നാൻ സ്നാപകന്റെ കാലം മുതൽ ചരിത്രത്തിന് പുതിയൊരു ഘട്ടമാരംഭിച്ചുവെന്നാണ്. ന്യായപ്രമാണത്തിന്റെ കാലം കഴിഞ്ഞ് ദൈവരാജ്യത്തിന്റെ സുവിശേഷം പ്രചരിക്കുന്ന കാലം യോഹന്നാനിൽ ആരംഭിയ്ക്കുകയാണ്. "ന്യായപ്രമാണത്തിൽ ഒരു പുള്ളിവീണ്ടുപോകുന്നതിനെക്കാൾ ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുന്നത് എളുപ്പമെന്ന്" കർത്താവ് ഓർമ്മിപ്പിയ്ക്കുന്നു. ന്യായപ്രമാണം ജനങ്ങൾക്കൊരു ഭാരമായിത്തീരുകയും സമൂഹത്തിലെ മേൽത്തട്ടുകാരായ പരീശന്മാർ അവരവരുടെ സൗകര്യമനുസരിച്ച് തിരുവെഴുത്തുകളെ ഉദ്ധരിക്കുകയും ചെയ്തിരുന്ന പശ്ചാത്തലത്തിലാണ് യേശു ഇതുപറയുന്നത് എന്നോർക്കണം. സാധാരണ മനുഷ്യനെ ന്യായപ്രമാണത്തിന്റെ പേരുപറഞ്ഞ് ഭീഷണിപ്പെടുത്തുകയും, അടിച്ചമർത്തുകയും ചെയ്ത പരീശന്മാരെ ഇരുത്തിചിന്തിപ്പിക്കുവാനാണ് യേശു ഇതുപറഞ്ഞത്. തന്നെ പരിഹസിച്ച പരീശന്മാരെ പ്രകോപിപ്പിക്കത്തക്കവണ്ണമാണ് യേശു ന്യായപ്രമാമത്തിലെ ഒരു കല്പന ഇവിടെ ഉദ്ധരിക്കുന്നത്. അത് ഭാര്യാഭർതൃബന്ധത്തെപ്പറ്റിയാണ്. "ഭാര്യയെ ഉപേക്ഷിക്കുന്നവനും", "ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം കഴിക്കുന്നവനും" ന്യായപ്രമാണമനുസരിച്ച് വ്യഭിചാരികളാണെന്ന് യേശു അവരെ ഓർമ്മിപ്പിക്കുകയാണ്. അവർ മറ്റെല്ലാകാര്യങ്ങളിലും ന്യായപ്രമാണത്തെ ഉദ്ധരിക്കുമ്പോഴും വൈവാഹിക കാര്യങ്ങളിൽ അവനവന്റെ ഇംഗിതം പോലെ നിയമങ്ങളെ വ്യാഖ്യാനിക്കുകയും ചെയ്തിരുന്നു. "ഉപേക്ഷണപത്രം കൊടുത്ത് ഒരുവളെ പിരിച്ചയ്ക്കാമെന്നുള്ളത്" അവരുടെയിടയിൽ പ്രമാണമായി മാറിക്കഴിഞ്ഞിരുന്നു. "പരസംഗം നിമിത്തം" വിവാഹബന്ധം വേർപെടുത്താമെന്നുള്ളതും" (മത്താ. 19:9) ഇന്നത്തെ വായനയിൽ കാണുന്നില്ല. വിവാഹബന്ധം ഒരുതരത്തിലും വേർപെടുത്തുവാൻ പാടില്ലായെന്നുള്ളതാണ് ഇന്നത്തെ വേദഭാഗത്തിലെ കർതൃവചനം. പ. പൗലോസ് ശ്ലീഹായും ഇതുതന്നെ ആവർത്തിക്കുന്നുണ്ട്: "ഭാര്യ ഭർത്താവിനെ വേർപിരിയരുത്; പിരിഞ്ഞു എന്നുവരികിലോ വിവാഹം കൂടാതെ പാർക്കേണം" (1 കൊരി. 7:11) എന്നാണ് പൗലോസും പറയുന്നത്. ഇതു "ഞാനല്ല, കർത്താവ് തന്നെ കല്പിക്കുന്നത്' ആണെന്നും പൗലോസ് പ്രഖ്യാപിക്കുന്നു. ചുരുക്കത്തിൽ, ന്യായപ്രമാണത്തെപ്പറ്റിയുള്ള പരീശന്മാരുടെ വ്യാഖ്യാനത്തെ തന്നെ യേശു തിരുത്തിക്കുറിക്കുകയാണ് ചെയ്യുന്നത്. യോഹന്നാൻ മുതൽ ഏവരും ദൈവരാജ്യത്തിൽ പ്രവേശിക്കുന്നത് "ബലാൽക്കാരേണ"യാണ്. ന്യായപ്രമാണത്തെപ്പറ്റിയുള്ള പരമ്പരാഗതമായ കാഴ്ചപ്പാടുകളെ തിരുത്തി പുതിയൊരു ശക്തിയോടെ ഏവരും ദൈവരാജ്യം കൈവശപ്പെടുത്തുകയാണ്.

*2011 ഒക്ടോ. 16*

## കപടഭക്തരായ മതനേതാക്കന്മാർ

*(മത്തായി 23:1–12)*

യഹൂദമതത്തിലെ ദുഷിപ്പുകളോടു പ്രതികരിക്കുന്ന യേശുവിന്റെ വാക്കുകളാണ് ഇന്നത്തെയും വേദവായന. കഴിഞ്ഞ ഏതാനും ഞായറാഴ്ചകളിലായി നാം ചിന്തിച്ചുവരുന്നത് ശാബതിനെയും പാരമ്പര്യങ്ങളെയും ഒക്കെപ്പറ്റിയുള്ള തെറ്റായ യഹൂദ ചിന്തകളെപ്പറ്റിയായിരുന്നുവെങ്കിൽ ഇന്നത്തെ വേദഭാഗം യഹൂദമതനേതാക്കന്മാരുടെ ജീവിതശൈലിയെപ്പറ്റിയുള്ള യേശുവിന്റെ വിമർശനങ്ങളാണ്. പുതിയ നിയമത്തിൽ യഹൂദമതത്തെപ്പറ്റി നാം കൂടുതൽ അറിയുവാൻ ഇടവരുന്നത് വി. മത്തായിയുടെ സുവിശേഷം വായിക്കുമ്പോഴാണ്. ഇരുപത്തി മൂന്നു മുതൽ ഇരുപത്തിയഞ്ചുവരെയുള്ള അദ്ധ്യായങ്ങളിൽ കാണുന്ന യേശുവിന്റെ സുദീർഘമായ പ്രസംഗം ഈ സുവിശേഷത്തിന്റെ ആദ്യഭാഗത്തുകാണുന്ന ഗിരിപ്രഭാഷണത്തിന്റെയത്രയും (മത്താ. 5–7 അദ്ധ്യായങ്ങൾ) തന്നെ ദൈർഘ്യമുള്ളതാണ്. അവിടെ യേശു തന്റെ പ്രസംഗമാരംഭിക്കുന്നത് "ഭാഗ്യാവസ്ഥ"കളെപ്പറ്റി പറഞ്ഞുകൊണ്ടാണെങ്കിൽ ഇവിടെ ''നിങ്ങൾക്ക് ഹാ കഷ്ടം" എന്നുള്ളതാണ് യഹൂദമതനേതാക്കന്മാരോടു യേശു പറയുന്നത്. വി. മത്തായിയുടെ സുവിശേഷത്തിൽ യേശുവിന്റെ ഏറ്റവും വലിയ ശത്രുക്കൾ "ശാസ്ത്രിമാരും പരീശന്മാരു"മായിരുന്നു. ഇവരുടെ കപടഭക്തിയെ തുറന്നുകാട്ടുന്ന ഇരുപത്തിമൂന്നാമദ്ധ്യായത്തിന്റെ ആമുഖവാക്കുകളാണ് നാം ഇന്ന് പഠിയ്ക്കുന്നത്. യേശുവിന്റെ കാലത്തെ യഹുദമതത്തിൽ നേതൃസ്ഥാനത്തുനിന്നവരാണ് "ശാസ്ത്രിമാരും പരീശന്മാരുരും. ബി. സി. അറുപത്തിമൂന്നുമുതൽ എ. ഡി. അറുപത്തിയേഴുവരെയുള്ള നൂറുവർഷക്കാലത്തെ ഇസ്രായേൽ ചരിത്രത്തിൽ പരീശന്മാർക്കുണ്ടായിരുന്ന രാഷ്ട്രീയമായ സ്വാധീനം അതിനുമുമ്പും പിൻപും ലഭിച്ചിട്ടില്ല. സാലൊമെ അലക്സാന്ദ്ര (Salome Alexandra) എന്ന രാജ്ഞിയുടെ കാലത്താണ് പരീശന്മാർ തങ്ങളുടെ പ്രശസ്തിയുടെ കൊടുമുടിയിലേക്കുയർന്നത്. ന്യായപ്രമാണത്തെ പഠിപ്പിയ്ക്കുകയും വ്യാഖ്യാനിക്കുകയും ചെയ്ത ഇക്കൂട്ടർ ജനങ്ങളുടെ ഇടയിലെ നായകന്മാരായിത്തീരുകയും പിൽക്കാലത്ത് ഇവരുടെ മതപരവും രാഷ്ട്രീയവുമായ അധീശത്വം ജനങ്ങൾക്ക് ഭാരമായിത്തീരുകയും ചെയ്തു എന്നു ചരിത്രം സാക്ഷിക്കുന്നു. ശാസ്ത്രിമാർ ന്യായപ്രമാണത്തെ പകർത്തിയെഴുതുകയും അതിലെ വള്ളിപുള്ളിയുൾപ്പെടെയുള്ള കാര്യങ്ങളെപ്പറ്റി ആധികാരികമായി സംസാരിക്കുവാൻ കഴിവുള്ളവരായിത്തീരുകയും ചെയ്തു. മതപരമായ കാര്യങ്ങളിൽ എന്തിനും അന്തിമവാക്കുപറയുവാൻ ഇക്കൂട്ടർ തയ്യാറായി നിന്നു. വി. ലൂക്കോസിന്റെ സുവിശേഷത്തിൽ ഇരുകൂട്ടരെയും വ്യത്യസ്തമായ രീതിയിൽ വിമർശിക്കുന്ന യേശുവിന്റെ വാക്കുകൾ (ലൂക്കോ 11:37–53) വി. മത്തായി ശ്ലീഹാ അവതരിപ്പിക്കുമ്പോൾ എല്ലാകാര്യങ്ങളും രണ്ടുകൂട്ടർക്കും ഒരുപോലെ ബാധകമാണ് എന്നരീതിയിലാണ് കുറിച്ചിട്ടിരിക്കുന്നത്. ഇരുവരും ന്യായപ്രമാണത്തിന്റെ അദ്ധ്യാപകരും വ്യാഖ്യാതാക്കളുമായിരുന്നുവല്ലോ.

യേശുവിന്റെ വാക്കുകളിൽ ശാസ്ത്രിമാരുടെയും പരീശന്മാരുടെയും ജീവിതത്തിലെ അഞ്ച് പ്രത്യേകതകളാണ് വിമർശനവിധേയമാകുന്നത്. ഒന്നാമത് യേശുപറയുന്നത് ഇവർ "ഘനമുള്ള ചുമടുകളെ കെട്ടി മനുഷ്യരുടെ തോളിൽ വയ്ക്കുന്നു" (മത്താ. 23:3–4) എന്നാണ്. ന്യായപ്രമാണത്തിന്റെ ഘനത്തെപ്പറ്റിയാണ് യേശു പരാമർശിക്കുന്നത്. ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിലിരിയ്ക്കുന്നവരും ന്യായപ്രമാണത്തെപ്പറ്റി ജനങ്ങളെ

ബോധവൽക്കരിക്കുവാൻ ദൈവനിയോഗം ലഭിച്ചവരുമാണ്. ഇവർ ജനങ്ങളെക്കാൾ ഭാഷാപാണ്ഡിത്യമുള്ളവരും പിതാക്കന്മാരുടെ പാരമ്പര്യങ്ങളെ ആഴമായി പഠിച്ച് ആധികാരികത ലഭിച്ചവരുമാണ്. എന്നാൽ ഇവർ തങ്ങളുടെ അധികാരവും പാണ്ഡിത്യവും ഉപയോഗിക്കുന്നത് ജനങ്ങളെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുവാനല്ല, പ്രത്യുത തങ്ങളുടെ സ്ഥാനം ഉറപ്പിക്കുവാനും ജനങ്ങളെ ആത്മീയ അടിമത്തത്തിലാക്കുവാനുമായിട്ടായിരുന്നു എന്നതാണ് യേശുവിനെ ചൊടിപ്പിച്ചത്. മാത്രവുമല്ല, ഇവർ പഠിപ്പിയ്ക്കുന്ന കാര്യങ്ങളോട് ഇവർതന്നെ നീതിപുലർത്തുന്നുമില്ല. ജനങ്ങളെക്കൊണ്ട് ആധ്യാത്മികമായ ഭാരങ്ങൾ എടുപ്പിക്കുമ്പോൾ തങ്ങളുടെ വ്യക്തിപരമായ ജീവിതത്തിൽ മതപരമായ പ്രമാണങ്ങളെ പാലിക്കാത്തവരും ലൗകിക കാര്യങ്ങളിൽ വ്യാപൃതരുമാണ്. അതുകൊണ്ടാണ് യേശുപറയുന്നത് "അവർ നിങ്ങളോടു പറയുന്നതൊക്കെയും ചെയ്‌വിൻ, അവരുടെ പ്രവൃത്തികൾപോലെ ചെയ്യരുതുതാനും" എന്ന്. ആശയങ്ങളും പ്രവൃത്തികളും തമ്മിൽ പൊരുത്തമില്ലാതെ ജീവിച്ച ശാസ്ത്രിമാരും പരീശന്മാരും കപടഭക്തിയുടെ ആൾരൂപങ്ങളായിരുന്നു. രണ്ടാമത്, യേശു ശാസ്ത്രിമാരെയും പരീശന്മാരെയും ചൂണ്ടിപ്പറയുന്നത് ആദ്ധ്യാത്മിക ജീവിതത്തെ വെറും കെട്ടുകാഴ്ചകളായി ഇവർ തരംതാഴ്ത്തി എന്നതാണ്. തന്റെ ഗിരിപ്രഭാഷണത്തിൽ യേശു ഇക്കാര്യം വ്യക്തമായി പറഞ്ഞുകഴിഞ്ഞതാണ് (മത്താ 6:1-18). "മനുഷ്യർ കാണേണ്ടതിന് നിങ്ങളുടെ നീതിയെ അവരുടെ മുൻപിൽ ചെയ്യാതിരിപ്പാൻ സൂക്ഷിപ്പിൻ" എന്നുപറയുന്ന യേശു ദാനധർമ്മം ചെയ്യുന്നതിലും പ്രാർത്ഥിക്കുന്നതിലും, ഉപവസിക്കുന്നതിലുമൊക്കെയുള്ള കപടഭക്തിയെപ്പറ്റി പറയുന്നു. ഭിക്ഷകൊടുക്കുമ്പോൾ കാഹള മൂതിയ്ക്കുകയും, തെരുക്കോണുകളിൽ നിന്ന് മനുഷ്യർക്ക് പ്രസാദമാകേണ്ടതിന് ആഘോഷമായി പ്രാർത്ഥിക്കുകയും, തങ്ങൾ ഉപവസിക്കുന്നുവെന്ന് ലോകം മനസ്സിലാക്കേണ്ടതിന് ബദ്ധപ്പെടുകയും ചെയ്യുന്നവരെ യേശു തള്ളിപ്പറയുകയാണ് ചെയ്യുന്നത്. മറിച്ച് രഹസ്യമായി ഭിക്ഷകൊടുക്കുകയും, അറയിൽ കടന്ന് രഹസ്യമായി പ്രാർത്ഥിക്കുകയും, ഉപവാസമുറകൾ പരമരഹസ്യമായി സൂക്ഷിക്കുകയും ചെയ്യുന്നവരെയാണ് കർത്താവ് ഇഷ്ടപ്പെടുന്നത്.

ശാസ്ത്രിമാരുടെയും പരീശന്മാരുടെയും മൂന്നാമത്തെ വൈകല്യം അവർ തങ്ങളുടെ വേഷവിധാനങ്ങളിൽ കാട്ടുന്ന അമിത താല്പര്യമാണ്. വസ്ത്രങ്ങളിൽ ന്യായപ്രമാണഭാഗങ്ങൾ തുന്നിച്ചേർത്തുപിടിപ്പിയ്ക്കുന്നവരെപ്പറ്റിയും തങ്ങളുടെ കണ്ണുകളുടെയിടയിൽ കല്പനകൾ എഴുതിയ പൊടിപ്പ് സ്ഥാപിച്ചിരിക്കുന്നവരെപ്പറ്റിയും സംഖ്യാപുസ്തകത്തിൽ നാം വായിക്കുന്നുണ്ട് (സംഖ്യ 15:37-40). മന്ത്രപ്പട്ടയുടെ വീതികൂട്ടിയും തൊങ്ങലുകൾ വലുതാക്കിയും ജനങ്ങളുടെ ശ്രദ്ധയാകർഷിക്കുവാൻ ശ്രമിക്കുന്ന മതനേതാക്കന്മാർ യഹോവയുടെ കല്പനകളെ പാലിക്കാതെ കുപ്പായങ്ങളുടെ തിളക്കത്തിന്റെ ബലത്തിൽ മാത്രം ജീവിയ്ക്കുവാൻ ശ്രമിച്ചാൽ അത് കപടഭക്തിയാണ് എന്ന് യേശു പഠിപ്പിയ്ക്കുന്നു. ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നാലാമത്തെ കുറവ് അവർ എവിടെ ചെന്നാലും പ്രധാനസ്ഥലവും മുഖ്യാസനവും ആഗ്രഹിക്കുന്നു എന്നതാണ്. തീർച്ചയായും ഇവർ ജനങ്ങൾക്കു മുൻപിൽ ഇരിയ്ക്കുവാൻ നിയമിക്കപ്പെട്ടവരും, ജനങ്ങൾ ഇവരെ അത്രകണ്ട് മാനിക്കുന്നവരുമാണ്. എന്നാൽ എല്ലായ്പ്പോഴും തങ്ങളുടെ സ്ഥാനമാനങ്ങൾക്കുവേണ്ടിയും ഇരിപ്പിടങ്ങൾക്കുവേണ്ടിയും മാത്രം ജീവിയ്ക്കുകയും പൊതുനിയമങ്ങൾ പാലിക്കുന്ന ജനങ്ങളുടെ ഇടയിൽ അവയുടെ ഇളവു നേടുന്നവരുമായിത്തീരുവാൻ ശ്രമിച്ചാൽ അതു മാതൃകാപരമല്ല. അവരും ജനങ്ങളെപ്പോലെ എല്ലാ നിയമങ്ങളും പാലിക്കേണ്ടിയവരും, മറ്റുള്ളവർക്കുകൂടി സ്ഥാനമാനങ്ങളും ഇരിപ്പിടങ്ങളും ലഭിച്ചു എന്നുറപ്പുവരുത്തേണ്ടവരുമാണ്. യഥാർത്ഥത്തിൽ സാധാരണ ജനങ്ങളെ വ്യക്തിസ്വാതന്ത്ര്യത്തിലേക്കും, ഉയർന്ന ജീവിതനിലവാരത്തിലേക്കും കൈ പിടിച്ചുയർത്തേണ്ടത് മതനേതാക്കന്മാരാണ്.

അഞ്ചാമത്, ശാസ്ത്രിമാരുടെയും പരീശന്മാരുടെയും കുറവായി യേശു ചിത്രീകരിക്കുന്നത് അവർ ആഗ്രഹിക്കുന്ന സ്ഥാനപ്പേരുകളെ ചൊല്ലിയാണ്. ആത്മീയ ഗുരുക്കന്മാരെയും പ്രവാചകന്മാരെയും "പിതാവ്" എന്ന് വിളിയിക്കുന്നത് പഴയനിയമകാലം മുതൽ പതിവുള്ളതായിരുന്നു. മരണശയ്യയിൽ കിടക്കുന്ന ഏലീശാ പ്രവാചകനെ യോവാശ് രാജാവ് സന്ദർശിക്കുമ്പോൾ "എന്റെ പിതാവെ, എന്റെ പിതാവെ" എന്നുവിളിച്ചുകരയുന്നത് നാം വായിക്കുന്നുണ്ടല്ലോ (2 രാജാ. 13:14). അതു തെറ്റാണെന്നല്ല യേശു സമർത്ഥിക്കുന്നത്. മറിച്ച്, "റബ്ബി", "ഗുരു", "പിതാവ്", "നായകൻ" എന്നിങ്ങനെയുള്ള സംബോധനാരൂപങ്ങളിൽ അമിതമായി ശ്രദ്ധിയ്ക്കുന്ന ആത്മീയ ഗുരുക്കന്മാരെ വിമർശിക്കുകയാണ് യേശുവിന്റ ഉദ്ദേശം. അങ്ങാടിയിൽ ലഭിയ്ക്കുന്ന വന്ദനവും തെരുവുകളിൽ കേൾക്കുന്ന ജയ് വിളികളും ഒന്നും ഒരു ആത്മീയ ഗുരുവിന് മാറ്റുകൂട്ടുന്നില്ല. അവയൊക്കെയും കേട്ട് മദമിളകുന്നവർ കപടഭക്തരാണ് എന്ന് യേശുപറയുന്നു. തങ്ങളുടെ ആത്മീയ പ്രഭകൊണ്ടുവേണം മതനേതാക്കന്മാർ വിളങ്ങേണ്ടത്. അല്ലാതെ രാഷ്ട്രീയ ശൈലിയിലുള്ള എതിരേല്പുകളിൽക്കൂടിയാകരുത്. മുകളിൽപ്പറഞ്ഞ സ്ഥാനപ്പേരുകൾ ആരും ഉപയോഗിക്കരുത് (ഉദാ: മക്കൾ അപ്പനെ പിതാവ് എന്ന് വിളിയ്ക്കരുത്) എന്നല്ല യേശുപറയുന്നത്. ശാസ്ത്രിമാരും പരീശന്മാരും കാട്ടിയതുപോലെ ഇങ്ങനെയുള്ള സംബോധനകൾ കേൾക്കുവാൻമാത്രം ബദ്ധപ്പെടരുത് എന്നാണ്. ചുരുക്കത്തിൽ, ഇന്നത്തെ വേദവായന എക്കാലവും ആത്മീയ നേതൃത്വത്തിൽ കഴിയുന്നവർക്കുള്ള മുന്നറിയിപ്പാണ്. ഇതുകേൾക്കുമ്പോൾ ചിലകാര്യങ്ങളിലെങ്കിലും പ്രസംഗകനെ തന്നെ വിരൽ ചൂണ്ടുന്ന ജനങ്ങളുണ്ടായേക്കാം. പ്രസംഗകൻ തന്നെത്തന്നെ ശോധനചെയ്യുവാൻ തയ്യാറായാൽ ഇന്നത്തെ വേദവായനയുടെ ഉദ്ദേശം സാധിച്ചു എന്നുപറയാം.

*2011 ഒക്ടോ. 23*

## നിത്യജീവൻ നഷ്ടപ്പെടുത്തിയ യുവാവ്

*(ലൂക്കോ. 18:18-27)*

### III. നിത്യജീവൻ നഷ്ടപ്പെടുത്തിയ യുവാവ് (ലൂക്കോ 18:18-27)

യേശുവിന്റെ അടുക്കൽവന്ന ഒരു ചെറുപ്പക്കാരനെപ്പറ്റിയാണ് ഇവിടെ പറയുന്നത്. യേശു വ്യക്തികളുമായി നടത്തുന്ന സംവാദങ്ങൾ സുവിശേഷങ്ങളിൽ പലയിടത്തും കാണുന്നു. ന്യായശാസ്ത്രിയായിരുന്ന നിക്കോദിമോസുമായും (യോഹ. 3:1-13) ശമര്യക്കാരത്തിയുമായുമുള്ള (യോഹ. 4:1-26) സംഭാഷണങ്ങൾ നാലാം സുവിശേഷത്തിൽ നാം വായിക്കുന്നുണ്ടല്ലോ. ഇന്നത്തെ വായനയിൽ പറയുന്ന സംഭവം മൂന്നു സുവിശേഷകരും വിവരിച്ചിട്ടുണ്ട് (മത്താ. 19:16-26; മർക്കോ. 10:17-27) എന്നുള്ളതുകൊണ്ടുതന്നെ ഈ സംഭവത്തിന്റെ പ്രാധാന്യം നാം മനസ്സിലാക്കേണ്ടതുണ്ട്. മൂന്നുസുവിശേഷങ്ങളും കൂട്ടി വായിച്ചെങ്കിൽ മാത്രമെ ഈ സംവാദത്തിന്റെ വിശദവിവരങ്ങൾ നമുക്ക് മനസ്സിലാകുകയുള്ളൂ. യേശു സംവാദത്തിൽ ഏർപ്പെട്ടിരിക്കുന്ന വ്യക്തി യുവത്വം കൊണ്ടും തന്റെ ധനം കൊണ്ടും, ന്യായശാസ്ത്രി എന്ന നിലയിലും സമൂഹത്തിൽ സ്വാധീനമുള്ള പല സംഘങ്ങളിലെയും അംഗമാണ് എന്നുള്ളതു ശ്രദ്ധിയ്ക്കുമ്പോഴാണ് ഈ സംഭാഷണത്തിന്റെ പ്രസക്തി കൂടുതൽ വ്യക്തമാകുന്നത്. ഒരുവന്റെ ആത്മീയതയുടെ രണ്ട് തലങ്ങളാണ് ഇന്നത്തെ വേദഭാഗത്തിൽ ഉരുത്തിരിഞ്ഞ് വരുന്നത്.

സാധാരണ മനുഷ്യർ ചിന്തിക്കുന്ന തരത്തിലുള്ള ആത്മീയ ജീവിതം നയിക്കുന്ന ഒരാളായിരുന്നു ഈ യുവാവ് എന്നുവേണം ധരിയ്ക്കുവാൻ. യേശുവിനെ കണ്ടപ്പോൾ ഔചിത്യത്തോടെ "ഗുരോ" എന്നു വിളിയ്ക്കുകയും യേശുവിന്റെ മുൻപിൽ "മുട്ടുകുത്തുക"യും ചെയ്തതിലൂടെ (മർക്കോ 10:17) ഈ യുവാവ് ആത്മീയ ഗുരുക്കന്മാരെ സന്ദർശിക്കുന്നവർ പാലിക്കേണ്ട

സാമാന്യ മര്യാദകൾ പാലിച്ചുവെന്നതു പ്രസ്താവ്യമാണ്. എന്നുമാത്രമല്ല, താൻ ചെറുപ്പം മുതൽ പത്തുകല്പനകൾ പാലിക്കുന്നവനാണ് എന്നുപറയുന്നതിലൂടെ ആദ്ധ്യാത്മിക പാരമ്പര്യമുള്ള ഒരു കുടുംബത്തിലെ അംഗമായി ജനിച്ചു വളർന്നവനാണ് ധനികനും, ന്യായശാസ്ത്രിയുമായ ഈ യുവാവെന്നു ധരിയ്ക്കുന്നതിൽ തെറ്റില്ല. ഇതിലൊക്കെ ഉപരിയായി ഈ യുവാവ് യേശുവിനെ കണ്ട് ചോദിക്കുന്ന ചോദ്യവും ശ്രദ്ധേയമാണ്. "നിത്യജീവൻ" ലഭ്യമാകുന്നതിനുള്ള മാർഗ്ഗങ്ങളാണ് ഇദ്ദേഹം ആരായുന്നത്. ഇതു തീർച്ചയായും ആത്മീയ ദർശനമുള്ള ഒരു മനുഷ്യനുമാത്രമേ ചോദിക്കാനാവൂ. ചുരുക്കത്തിൽ ഈ ചെറുപ്പക്കാരൻ നമ്മുടെ മനസ്സിൽ പുതിയ പുതിയ ചോദ്യങ്ങൾ ഉയർന്നുവരുന്നതിന് കാരണക്കാരനായിത്തീരുന്നു. ഒരുവൻ ആത്മീയനാണ് എന്നു പറഞ്ഞാൽ എന്താണതിനർത്ഥം? മാന്യമായി സംസാരിക്കുകയും, ഗുരുക്കന്മാരുടെ മുൻപിൽ ആദരവു പ്രകടിപ്പിക്കുന്നവരും, ദൈവീക പ്രമാണങ്ങൾ മന:പാഠമാക്കിയവരും, നിത്യജീവനെ അന്വേഷിക്കുന്നവരും ആദ്ധ്യാത്മികതയുടെ പടവുകൾ മുഴുവൻ ചവുട്ടിക്കയറിയവരാണോ? അങ്ങനെയെങ്കിൽ ഈ ചെറുപ്പക്കാരൻ കഥയുടെ അവസാനം നിരാശനായി മടങ്ങിപ്പോയി എന്നു പറയുന്നത് എന്തുകൊണ്ടാണ്? ആദ്ധ്യാത്മികതയ്ക്ക് ഒരു ഉന്നത തലം കൂടി ഉണ്ട് എന്ന് ഈ യുവാവിനെ ബോദ്ധ്യപ്പെടുത്തുവാനാണ് യേശു ശ്രമിക്കുന്നത്. നാം സാധാരണ ധരിച്ചുവച്ചിരിക്കുന്നതരത്തിലുള്ള കാര്യങ്ങളനുസരിച്ച് യേശുവിനെ സമീപിച്ച യുവാവ് നല്ല ആത്മീയനിലവാരം പുലർത്തുന്നവനായേ മതിയാവൂ. ആരാധനയിൽ പുലർത്തുന്ന മര്യാദകളും, മന:പാഠാക്കിയ വേദപുസ്തകസത്യങ്ങളും, നിത്യജീവന്റെ അന്വേഷണവും മാത്രം കൊണ്ട് ഒരുവൻ ആത്മീയ ഔന്നത്യം പ്രാപിച്ചു എന്നുപറയാനാവില്ല. അവൻ ആദ്ധ്യാത്മികതയുടെ ഒന്നാംഘട്ടം മാത്രമെ പിന്നിട്ടിട്ടുള്ളൂ. രണ്ടാംഘട്ടം കുറെക്കൂടെ ഉയർന്നതലത്തിലുള്ളതാണ്. ഇത് ഒരുവന്റെ ജീവിതവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

ഇനി നാം ചിന്തിക്കേണ്ടത് ഈ യുവാവിന്റെ ആദ്ധ്യാത്മിക പരാജയത്തിന്റെ കാരണങ്ങളാണ്. മൂന്നു കാര്യങ്ങൾ ഇവിടെ പറയുവാൻ സാധിയ്ക്കും. ഒന്നാമത്, അവൻ ധരിച്ചുവച്ചിരിക്കുന്നത് ഒരു കൂട്ടം പ്രമാണങ്ങൾ ഹൃദിസ്ഥമാക്കിയാൽ സ്വർഗ്ഗരാജ്യം അവകാശിക്കാം എന്നുള്ളതാണ്. വേദപുസ്തകവായനയും,, സണ്ടേസ്കൂൾ പോലെയുള്ള ആത്മീയ സംഘടനാ പ്രവർത്തനങ്ങളും നിരർത്ഥകമാണെന്നല്ല പറഞ്ഞുവരുന്നത്. ഇവയിലൊക്കെയും കൂടി ധാരാളം കാര്യങ്ങൾ നാം ഗ്രഹിക്കുന്നുണ്ടല്ലോ. അവയെ നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാക്കുകയെന്നതാണ് പ്രധാനം. "പ്രവർത്തിപരിചയ"മില്ലാത്ത വിദ്യാഭ്യാസം നേടിയവരെ പോലെയാണ് പഠിച്ച തത്വങ്ങൾ ജീവിതത്തിൽ പ്രാവർത്തികമാക്കാത്തവരുടെയനുഭവം. അവരുടെ തല നിറയെ പ്രമാണങ്ങളും, സഭാകാര്യങ്ങളുമാണ്. പക്ഷേ ജീവിതത്തിൽ അവർ യാതൊരു മാറ്റവും വരുത്തുന്നില്ല. യേശുവിന്റെ അടുക്കൽ വന്ന യുവാവിന്റെ പരാജയത്തിന്റെ രണ്ടാം കാരണം അവൻ തന്റെ ജീവിതത്തിൽ ധനത്തിനു കൊടുക്കുന്ന അമിത പ്രാധാന്യമാണ്. എല്ലാമനുഷ്യർക്കും ധനം ആവശ്യമാണ്. എന്നാൽ ധനമുണ്ടാക്കുന്നതിനു വേണ്ടി മാത്രം ജീവിയ്ക്കുന്നവർക്ക് ആദ്ധ്യാത്മികത ആനകേറാമലപോലെയാണ്. നാം ഇന്നു വായിച്ച വിവരണത്തിൽ "ഒരു കുറവ് നിനക്കുണ്ട്. നിനക്കുള്ളതെല്ലാം വിറ്റു ദരിദ്രർക്കു കൊടുക്കുക" എന്നുപറയുന്നിടത്ത് "യേശു അവനെ നോക്കി, അവനെ സ്നേഹിച്ചു" എന്ന് മർക്കോസ് രേഖപ്പെടുത്തുന്നു (മർക്കോ 10:21). ശരിയാണ്, യേശു ഈ യുവാവിന്റെ അന്തർഗതം മനസ്സിലാക്കി വളരെ സ്നേഹത്തോടെയാണ് എല്ലാം വിറ്റു ദരിദ്രർക്ക് കൊടുക്കുവാൻ പറയുന്നത്. ഇതിലൊക്കെ ഉപരിയായി മറ്റൊരു കാര്യം കൂടി നമുക്ക് ശ്രദ്ധിയ്ക്കുവാനുണ്ട്. യേശു തുടക്കത്തിൽ ഇവനോടു കല്പനകൾ ഉദ്ധരിക്കുമ്പോൾ പത്തുകല്പനയുടെ രണ്ടാംഭാഗം മാത്രമേ പറയുന്നുള്ളൂ (ആവ. 5:16–20). പത്തുകല്പനയുടെ ഒന്നാം ഭാഗം ദൈവവും മനുഷ്യനുമായുള്ള ബന്ധത്തെയും (1–4 കല്പനകൾ) രണ്ടാം ഭാഗം മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തെയും (5–10 കല്പനകൾ) സൂചിപ്പിക്കുന്നവയാണല്ലോ. അതുകൊണ്ടാണല്ലോ യേശു ഇവയെ രണ്ട് വാചകങ്ങളിലായി സംക്ഷേപിക്കുന്നത്. നിന്റെ ദൈവമായ കർത്താവിനെ സ്നേഹിക്കുക (ഒന്നാം ഭാഗം), നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക (രണ്ടാം ഭാഗം). ഇനി നമുക്ക് മുൻപറഞ്ഞ ചോദ്യത്തിലേക്ക് മടങ്ങിപ്പോകാം. യേശു പത്തുകല്പനയുടെ രണ്ടാം ഭാഗം മാത്രം ഇവനോടുപറയുവാൻ കാരണം ഇവന്റെ പ്രശ്നങ്ങൾ ഈ ഭാഗത്തെ പ്രമാണങ്ങളിലടങ്ങിയിരിക്കുന്നു എന്നുള്ളതുകൊണ്ടാണ് എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. ഇവയെത്തന്നെ പുതിയൊരു അടുക്കോടുകൂടിയാണ് യേശു പറഞ്ഞിരിക്കുന്നത്. വ്യഭിചാരത്തെപ്പറ്റി പറഞ്ഞുതുടങ്ങി മാതാപിതാക്കളെ അനുസരിക്കുന്നതിലാണവസാനിപ്പിച്ചിരിക്കുന്നത്. ധനമുണ്ടാക്കാനുള്ള നെട്ടോട്ടത്തിൽ ഇപ്പറഞ്ഞ കല്പനകൾ പാലിക്കുന്നതിൽ ഇവൻ പരാജയപ്പെടുന്നു എന്നാണോ യേശു പറഞ്ഞതിനർത്ഥം? ഈ ലോകത്തെ വെട്ടിപ്പിടിക്കുവാനുള്ള ശ്രമത്തിനിടയിൽ കള്ളസാക്ഷ്യം മുതൽ കൊലപാതകം വരെ ചെയ്യുന്നവർ ധാരാളമാണല്ലോ. ധനികനാകുവാൻ ബന്ധപ്പെടുന്നതിനിടയിൽ മാതാപിതാക്കളെ ശുശ്രൂഷിക്കുവാൻ മറന്നുപോകുന്നവരും ചുരുക്കമല്ല. മർക്കോസിന്റെ സുവിശേഷത്തിൽ "ചതിക്കരുത്" എന്നൊരു പ്രമാണം കൂടി ചേർത്തിരിക്കുന്നു (മർക്കോ 10:19). അതും ധനാഗമമാർഗ്ഗത്തിൽ പതിവാണല്ലോ. ഇന്നത്തെ യുവാക്കന്മാരും ധനമുണ്ടാക്കുവാനാണ് കൂടുതൽ ശ്രമിക്കുന്നത്. അവരും ഓർത്തിരിക്കേണ്ട യാഥാർത്ഥ്യമാണ് യേശു സൂചിപ്പിക്കുന്നത്. ധനവാൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നത് ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതിലും ബുദ്ധിമുട്ടാണെന്നു പറയുമ്പോൾ പ്രശ്നത്തിന്റെ ഗൗരവം വെളിവാക്കുന്നു. യെറുശലേം നഗരത്തിലെ "സൂചിക്കുഴ" എന്ന് പേരുള്ള ഇടുങ്ങിയ വാതിലിലൂടെ ഒരു ഒട്ടകം കയറിപ്പോകുന്ന ദൃശ്യമാണ് യേശു ഇവിടെ നൽകുന്നത്.

ധനികനായ യുവാവ് പരാജയപ്പെടുന്നതിന്റെ മൂന്നാമത്തെ കാരണം അവന് ഇത്രയൊക്കെയായിട്ടും അനതപിക്കുവാനുള്ള ഹൃദയമില്ല എന്നതാണ്. പത്തുകല്പനകളും ദൈവിക പ്രമാണങ്ങളുമൊക്കെ ഹൃദിസ്ഥമാക്കിയതുകൊണ്ട് മാത്രമായില്ല. ഹൃദയത്തിന്റെ രൂപാന്തരമാണ് യേശു ആഗ്രഹിക്കുന്നത്. യേശുവിന്റെ അടുക്കൽ വന്ന യുവാവ് അവന്റെ വാക്കുകേട്ട് ദു:ഖിക്കുന്നുവെങ്കിലും മാനസാന്തരപ്പെടുന്നില്ല. അതുകൊണ്ടാണവൻ നിരാശനായി മടങ്ങേണ്ടിവന്നത് (ലൂക്കോ. 19:1–10). "ആരോടെങ്കിലും പിടിച്ചുപറിച്ചിട്ടുണ്ടെങ്കിൽ ഞാനവർക്ക് നാലിരട്ടിയായി പകരം കൊടുക്കുന്നുവെന്നും" തന്റെ വസ്തുവകകളുടെ പകുതി ഇങ്ങനെയുള്ള പ്രവർത്തികൾക്കായി നീക്കിവച്ചുമിരിക്കുന്നു എന്നു പറയുന്ന സഖായിയായിരിക്കണം നമ്മുടെ മാതൃക. ഈ യുവാവിന് സഖായിയെപ്പോലെ ഒരു മാനസാന്തരം ഉണ്ടായിരുന്നെങ്കിൽ അവനോട് ഇടപെഴകിയ യുവാക്കളും ധനികരും എന്തിനേറെ ന്യായശാസ്ത്രിമാരും ഒക്കെ ക്രിസ്തുശിഷ്യന്മാരായി തീർന്നേനെ. പാപിനിയായ ശമര്യാക്കാരത്തി ഒരു ഗ്രാമത്തെ മുഴുവൻ ക്രിസ്തുവിലേക്ക് കൊണ്ടുവന്നെങ്കിൽ താൻ ആത്മികനാണ് എന്ന് തെറ്റിദ്ധരിച്ച ഈ യുവാവ് അനേകരെ യേശുവിൽനിന്ന് അകറ്റുകയാണ് ചെയ്തത്. ചുരുക്കത്തിൽ ആദ്ധ്യാത്മിക രംഗത്തെ ഉയർന്ന പർവ്വം നമ്മുടെ ചെയ്തികളാണെന്നും, അവയിൽ ധനത്തിന് ഒരു പ്രത്യേക സ്വാധീനമുണ്ടെന്നും നാം മനസ്സിലാക്കണം. ധനം ആർജ്ജിക്കുന്ന മാർഗ്ഗങ്ങളും, ധനം വിനിയോഗിക്കുന്ന വഴികളും സംശുദ്ധമായിത്തീരേണ്ടതായിട്ടുണ്ട്. രൂപാന്തരത്തിന്റെ അനുഭവത്തിലൂടെ നമുക്ക് നിത്യജീവനെ അന്വേഷിക്കാം. ■

Mission

ഫാ. ജോഷി വർഗീസ്, നാഗാലാന്റ്

# ദൗത്യനിർവ്വഹണ നിറവിൽ ഭിലായ് മിഷൻ

ആധുനികകാലത്ത് മലങ്കര സഭയുടെ മിഷന് ഒരു പുത്തൻ ഉണർവ്വ് നൽകിയ മഹാത്മാവാണ് കാലം ചെയ്ത അഭി. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ. സഹ്യനിരകൾ കടന്ന് ഒരു ദേശീയ സഭയായി നാം തീരണമെന്ന ദർശനത്തോടെ തിരുമേനി പ്രവർത്തിച്ചു. ദേവാലയത്തിൽ ആരാധനയിൽ പങ്കെടുക്കുന്നവർക്ക് മാത്രമായുള്ളതാണ് സഭ എന്ന ചിന്താഗതി തിരുത്തി, ചുറ്റുമുള്ള നാനാമതസ്ഥരും ഉൾപ്പെടുന്ന ഒരു 'വിശാല ഇടവക' എന്ന കാഴ്ചപ്പാട് അദ്ദേഹം മുന്നോട്ടുവച്ചു. ഇപ്രകാരമുള്ള വിശാല ഇടവകയുടെ കൂട്ടായ്മയ്ക്കായി കൽക്കട്ട ഭദ്രാസനത്തെ ഉയർത്തിക്കൊണ്ടുവന്നു. വിശക്കുന്നവന് ഭക്ഷണം അല്ല മറിച്ച് ഭക്ഷണം കണ്ടെത്തുവാനുള്ള മാർഗ്ഗം ഒരുക്കിക്കൊടുക്കുന്നതാണ് യഥാർത്ഥ മിഷൻ പ്രവർത്തനം എന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. സാമൂഹിക ക്ഷേമപ്രവർത്തനങ്ങൾ നടത്തി നാട്ടുകാരുടെ 'ബഡാ ബാബ' ആയി അദ്ദേഹം മാറി. CARE, CMAI തുടങ്ങിയ സംഘടനകളുമായി ചേർന്ന് പ്രവർത്തിച്ച് ഗ്രാമീണരുടെ മുഖത്ത് പുഞ്ചിരി വിരിയിച്ചു.

വിദ്യാഭ്യാസ രംഗത്തുള്ള വളർച്ച ഉത്തരേന്ത്യയിലെ സഭയുടെ ഉന്നതിക്കും സമൂഹത്തിന്റെ പുരോഗതിക്കും അത്യന്താപേക്ഷിതമാണെന്ന് മനസ്സിലാക്കിയ തേവോദോസിയോസ് തിരുമേനി മിക്കവാറും എല്ലാ പള്ളികളോടും ചേർന്ന് സ്കൂളുകൾ തുടങ്ങി. പ്രാദേശിക ഇടവകകളും സമൂഹവുമായുള്ള സംവേദനത്തിന്റെ വേദികളായി സ്കൂളുകൾ മാറി. ഇത് സമൂഹത്തിൽ സഭയുടെ പ്രവർത്തനങ്ങളോടുള്ള മതിപ്പ് വർദ്ധിപ്പിച്ചു. ഭിലായ് മിഷൻ ഇപ്പോൾ നടത്തിവരുന്ന പ്രവർത്തനങ്ങൾ താഴെപ്പറയുന്നവയാണ്.

**1) ഗ്രാമോദ്ധാരണ പ്രവർത്തനങ്ങൾ**

മക്കോടിയാ മിഷൻ ഇന്നും സഭയുടെ തന്നെ ഗ്രാമീണ മിഷന്റെ മുഖമായി ശോഭിക്കുന്നു. ബാലവാടികൾ, തയ്യൽ പരിശീലനകേന്ദ്രങ്ങൾ, ക്ലിനിക്ക് എന്നിവയും കൂടാതെ ഒരു ഹയർസെക്കന്ററി ഹിന്ദി മീഡിയം സ്കൂളും ഇവിടെ നല്ല രീതിയിൽ പ്രവർത്തിക്കുന്നു. ഗ്രാമീണർക്കായി ആരോഗ്യ ക്യാമ്പുകളും നടത്തുന്നു. ആശാകേന്ദ്ര - ചന്ദ്രപ്പൂർ (തയ്യൽ പരിശീലനം), ആശാകേന്ദ്ര-ബൊക്കാറോ (ബാലവാടികൾ), ജീവൻ ജ്യോതി, ഗ്രാമജ്യോതി, ആദിവാസി മിഷൻ തുടങ്ങിയ പ്രവർത്തനങ്ങൾ ഊർജ്ജസ്വലമായി നടക്കുന്നു.

**2) വിമോചൻ**

തടവുപുള്ളികളുടെ മാനസിക പരിവർത്തനത്തിനായി കൗൺസലിംഗ് നടത്തുന്നു. ജയിൽ ശിക്ഷ പൂർത്തിയാക്കി മോചിതരാകുന്നവർ കുറ്റങ്ങളുടെ ഇരുണ്ട ലോകത്തേക്ക് തിരികെ പോകാതിരിക്കുവാനായി വിവിധ തൊഴിൽ പരിശീലനം നൽകി വരുന്നു.

**3) ഡയസ് പോറാ മിഷൻ**

സഭയ്ക്ക് പുറത്ത് നടന്നുവരുന്ന മിഷനോടൊപ്പം തന്നെ പ്രാധാന്യമുള്ളതാണ് സഭാംഗങ്ങൾക്കിടയിലെ പ്രവർത്തനങ്ങൾ. സഭയ്ക്ക് സ്വന്തമായി ആരാധനാലയമോ അധികം ആളുകളോ ഇല്ലാത്ത നിരവധി ചെറുപട്ടണങ്ങളും ജില്ലാ കേന്ദ്രങ്ങളും കൽക്കട്ട ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിലുണ്ട്. ഇപ്രകാരം ചിതറിപ്പാർക്കുന്ന നമ്മുടെ ജനങ്ങളുടെ ആത്മീക ആവശ്യങ്ങളുടെ നടത്തിപ്പിനായി നാഗ്പൂർ സെമിനാരിയിലെ ഫീൽഡ് വർക്കിന്റെ ഭാഗമായി പ്രവർത്തിക്കുന്ന വൈദികവിദ്യാർത്ഥികൾ മദ്ധ്യപ്രദേശ്, ആസ്സാം, അരുണാചൽപ്രദേശ് എന്നീ സംസ്ഥാനങ്ങളിലെ ഒറ്റപ്പെട്ട പ്രദേശങ്ങളിൽ പോയി നമ്മുടെ സഭാംഗങ്ങളുടെ ചെറിയ പ്രാർത്ഥനാകൂട്ടങ്ങൾ രൂപീകരിച്ചു.

അഭി. ദീവന്നാസിയോസ് തിരുമേനി ഇത്തരത്തിലുള്ള പ്രാർത്ഥനാകൂട്ടങ്ങളുടെ പുരോഗതിക്കായി ശ്രദ്ധേയമായ നേതൃത്വം നൽകുന്നു. ഇതിന്റെ ഫലമായി 2011 ജനുവരിയിൽ അരുണാചൽ പ്രദേശിന്റെ തലസ്ഥാനമായ ഇറ്റാനഗറിൽ സഭയ്ക്ക് സ്വന്തമായി ഒരു ആരാധനാലയം ഉണ്ടായി. അരുണാചൽപ്രദേശിൽ സീറോ, കൊൺസായി, തേജു, ആസാമിലെ തേസ്പൂർ, ടിൻസുക്കിയ എന്നിവിടങ്ങളിൽ മാസത്തിൽ ഒന്നുവീതം വിശുദ്ധ കുർബ്ബാന അർപ്പിച്ചുവരുന്നു.

**4) സുവിശേഷ ജ്യോതി**

ഒരു തീനാളം കെടാതെ സൂക്ഷിക്കുവാൻ രണ്ടു രീതികൾ അവലംബിക്കാം. കാറ്റിൽ മഴയിൽ നിന്നും രക്ഷപ്പെടുത്തി അതിനെ ഭദ്രമായി സൂക്ഷിക്കുക അല്ലെങ്കിൽ പുതിയ ദീപങ്ങൾ അതിൽ നിന്നും തെളിയിക്കുക. മാർത്തോമ്മാ

ശ്ലീഹായുടെ ദീപശിഖ കെടാതെ സൂക്ഷിക്കുവാൻ അതിൽ നിന്നും പുതിയ ദീപങ്ങൾ തെളിയിക്കുന്നതിൽ വിവിധ കാരണങ്ങളാൽ നാം വൈമനസ്യം കാണിക്കുന്നു. സഭയുടെ വാതായനങ്ങൾ പുറത്തുള്ളവർക്കായി ഇനിയും തുറന്നില്ലെങ്കിൽ സമീപഭാവിയിൽ തന്നെ കേരളത്തിന് പുറത്തുള്ള ചെറുപട്ടണങ്ങളിലെ പല ആരാധനാലയങ്ങളും ശൂന്യമാകും. നിർബന്ധിത മതപരിവർത്തനം തീർച്ചയായും തെറ്റാണ്. എന്നാൽ സഭയിലേക്ക് കടന്നുവരുവാൻ ആഗ്രഹിക്കുന്നവരോട് പറ്റില്ല എന്ന് പറയുന്നത് വലിയ പാതകമാണ്. നമ്മുടെ അടിയന്തര ശ്രദ്ധ ആവശ്യമുള്ള ഒരു വിഷയമാണിത്. അഭി. ദീവന്നാസിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഭിലായ് മിഷൻ ഇത് മനസ്സിലാക്കി ദീർഘവീക്ഷണത്തോടെയാണ് ഇന്ന് മുന്നോട്ടു പോകുന്നത്. ഛത്തീസ്ഗഡിൽ നമ്മുടെ സഭാംഗമായ ശ്രീ. സുനിലിന്റെ പ്രവർത്തനഫലമായി ഒരു പുതിയ സമൂഹം നമ്മുടെ വിശ്വാസത്തിലേക്ക് വരുവാൻ തയാറെടുക്കുന്നു. നാഗാലാന്റിന്റെയും ബർമ്മയുടെയും അതിർത്തിയിൽപെട്ട ഒരു ചെറുസമൂഹം നമ്മുടെ വിശ്വാസം സ്വീകരിക്കുവാൻ ഒരുക്കമായിട്ടുണ്ട്. ഇവരെയും സഭാവിശ്വാസം പഠിപ്പിച്ച് പൂർണ്ണ അംഗങ്ങളാക്കുവാനുള്ള നടപടികൾ കൈക്കൊണ്ടുവരുന്നു. മിഷൻ രംഗത്തെ സമർപ്പിതരായ വൈദികരുടെയും വിശ്വാസികളുടെയും പ്രവർത്തനങ്ങൾ വിസ്മരിക്കുവാൻ സാധിക്കുന്നതല്ല. ഈ രംഗത്തേക്ക് കടന്നുവരുവാനുള്ള പ്രവർത്തകരുടെ അഭാവം മിഷൻ ഇന്ന് നേരിടുന്ന പ്രധാന വെല്ലുവിളിയാണ്. പ്രവർത്തകരില്ലാത്തതിനാൽ ചില പ്രോജക്ടുകൾ താൽക്കാലികമായെങ്കിലും നിർത്തലാക്കേണ്ട അവസ്ഥയിലാണ്.

**കൽക്കട്ട ഭദ്രാസനത്തിന് നവസാരഥ്യം**

പുണ്യശ്ലോകനായ തേവദോസിയോസ് തിരുമേനി തുടങ്ങി വച്ച മിഷൻ പ്രവർത്തനങ്ങൾ തനിമ നഷ്ടപ്പെടാതെ കാലത്തിന്റെ വെല്ലുവിളിക്കനുസരിച്ച് നിർവ്വഹിക്കുവാൻ ആ പുണ്യാത്മാവിന്റെ പിൻഗാമിയായ അഭി. ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനി പരിശ്രമിച്ചുവരുന്നു. ആശ്രമജീവിതത്തിന്റെ ആന്തരിക ശുദ്ധിയും അദ്ധ്യാപനത്തിന്റെ ശ്രേഷ്ഠതയും വിദ്യാഭ്യാസ രംഗങ്ങളിലെ അനുഭവപാഠങ്ങളും ശാസ്ത്ര-വേദശാസ്ത്ര രംഗങ്ങളിലെ പാണ്ഡിത്യവും അഭി. ദീവന്നാസിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങളെ ഈടുറ്റതാക്കുന്നു. തന്റെ മുൻഗാമിയുടെ കബറിനെ സാക്ഷിനിർത്തി ഒക്ടോബർ 26 ന് സുന്ത്രോണിസോ ശുശ്രൂഷ നിർവ്വഹിക്കപ്പെടുമ്പോൾ സഭയ്ക്കും സമൂഹത്തിനും ഭിലായ് മിഷന് പ്രത്യേകിച്ചും അഭിവന്ദ്യ തിരുമേനിയുടെ പ്രവർത്തനങ്ങൾ കരുത്ത് പകരട്ടെ എന്ന് നമുക്കും പ്രാർത്ഥിക്കാം. ■



## ഓർമ്മപ്പെരുന്നാൾ

**പാത്താമുട്ടം:-** ഭാഗ്യസ്മരണാർഹനായ ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ നാലാം ഓർമ്മ ദിനം മാത്യ ഇടവകയായ പാത്താമുട്ടം സ്ലീബാ പള്ളിയിൽ വച്ച് നടത്തുന്നു. ഏവരേയും സ്വാഗതം ചെയ്യുന്നു. നവം. 4 വെള്ളി 6.p.m. - സന്ധ്യാനമസ്ക്കാരത്തെത്തുടർന്ന് അനുസ്മരണ പ്രഭാഷണം (ഫാ. ഡോ. ഏബ്രഹാം ഉമ്മൻ) ശനിയാഴ്ച രാവിലെ 7-ന് പ്രഭാത നമസ്ക്കാരം തുടർന്ന് വിശുദ്ധ കുർബ്ബാന (ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ) 10.30-ന് അനുസ്മരണ പ്രഭാഷണം ഫാ. ഡോ. ബിജേഷ് ഫിലിപ്പ് (പ്രിൻസിപ്പാൾ STOT),

കൽക്കട്ട ഭദ്രാസനത്തിൽ നിന്നും കേരളത്തിൽ വന്നു താമസിക്കുന്നവരുടെ ഒരു യോഗം 11.30-ന് അവിടെ വച്ച് നടത്തുന്നു. താൽപര്യമുള്ളവർ നേരത്തെ പേര് രജിസ്റ്റർ ചെയ്യുക. ഫാ. ഏബ്രഹാം ഉമ്മൻ-0469 2681150, 9496873951, ഫാ. ജോൺ ചിറത്തലാട്ട് 9447124611

**ഭിലായ്:** അഭി. ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ നാലാം ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന ഭിലായ് അരമനയിൽ സമുചിതമായി നടത്തുന്നു. 4-ന് വൈകുന്നേരം സന്ധ്യാ നമസ്ക്കാരവും, അനുസ്മരണ പ്രഭാഷണവും 5-ന് രാവിലെ വി. കുർബ്ബാനയും നേർച്ച വിളമ്പും നടത്തുന്നു.

സന്ദർശിക്കൂ...

## പരുമലയിൽ ഓഫീസ്

പരുമല പെരുനാളിനോടനുബന്ധിച്ച് മലങ്കര സഭ മാസികയുടെ ഓഫീസ് ഒക്ടോ. 30, 31, നവം. 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കുന്നതായിരിക്കും.

വരിസംഖ്യ പുതുക്കുന്നതിനും, പുതിയ വരിക്കാരാകുന്നതിനും, ഓൺ ലൈൻ വരിക്കാരാകുന്നതിനും ഉള്ള സൗകര്യം ഉണ്ടായിരിക്കും.

## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 20,000 |
| Front Inside (Colour) | : | 15,000 |
| Back Inside (Colour) | : | 15,000 |
| Inner Page (Colour) | | |
| Full | : | 12,000 |
| Half | : | 6,500 |
| Quarter | : | 3,250 |
| Favours Block (Minimum) | : | 750 |
| Full page (B & W) | : | 5000 |
| Half page (B & W) | : | 3000 |
| Quarter page (B & W) | : | 2000 |
| Minimum (B & W) | : | 1000 |
| Matrimonial | : | 1000 |
| Favours Block (B & W) (Stamp Size) | : | 500 |

Mission

ഫാ. ഡോ. എബ്രഹാം ഉമ്മൻ



# സാമൂഹ്യ പ്രതിബദ്ധതയുടെ പ്രവാചകൻ

# ഭിലായിലെ മാർ തേവോദോസ്യോസ്



**ഒരിക്കൽ ഭാരതത്തിന്റെ വടക്കു കിഴക്കുള്ള നാഗാലാന്റ് സന്ദർശിച്ച മാർ തേവോദോസ്യോസ് ആ അനുഭവം വിവരിച്ചത് അത്യന്തം മനോവ്യഥയോടുകൂടിയായിരുന്നു അവിടുത്തെ ക്രിസ്ത്യാനികൾ ഏകദേശം 100 വർഷം മുമ്പാണ് ക്രിസ്തുമതം സ്വീകരിച്ചത്. അവർ ചോദിച്ചു "കേരളത്തിലെ ക്രിസ്ത്യാനികൾക്ക് 2000 വർഷങ്ങൾക്കു മുമ്പ് സുവിശേഷം ലഭിച്ചെങ്കിലും ഞങ്ങൾക്ക് അത് ലഭിക്കാൻ 19 നൂറ്റാണ്ടുകൾ കാത്തിരിക്കേണ്ടി വന്നു. അതും വിദേശികളിൽ നിന്ന്" നമ്മുടെ പരാജയം നമുക്ക് സമ്മതിച്ചേ പറ്റൂ.**

മലയാളികൾ പ്രത്യേകിച്ച് മലങ്കര ഓർത്തഡോക്സ് സമൂഹം പൊതുവെ അന്തർമുഖരാണോ? നാം ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ചേക്കേറിയെങ്കിലും ചെന്നെത്തിയ പ്രദേശത്തിന് വേണ്ട സംഭാവനകൾ നൽകാൻ നാം ശ്രമിച്ചിട്ടില്ല. മറിച്ച് നമ്മുടെ തൊഴിൽ, സാമ്പത്തിക നേട്ടം എന്നിവ ഉറപ്പാക്കാനേ നാം ശ്രമിച്ചുള്ളൂ. കേരളത്തിൽ തന്നെയും നമ്മുടെ അസ്ഥിത്വം സ്വന്തം നിലനിൽപ്പിന് വേണ്ടിയുള്ള പരിശ്രമത്തിൽ ഒതുങ്ങി. സുവിശേഷത്തിന്റെ വെളിച്ചം ഒന്നാം നൂറ്റാണ്ടിൽ തന്നെ നമുക്ക് ലഭിച്ചെങ്കിലും അത് മറ്റുള്ളവർക്ക് പകർന്നു നൽകാൻ നമുക്ക് സാധിച്ചില്ല. ഈ ചിന്താഗതിക്ക് ഒരു മാറ്റം വരുത്തായി ശ്രമിച്ചവരിൽ അഗ്രഗണ്യനായിരുന്നു ഭിലായിലെ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ. (ഓർമ്മദിനം നവംബർ 5) സാമൂഹ്യ പ്രതിബദ്ധതയുടെ പ്രവാചകനായിരുന്നു അദ്ദേഹം. സഭയുടെ പ്രേഷിത ദൗത്യത്തിന് പുതിയ മാനങ്ങൾ നൽകിയത് അദ്ദേഹമായിരുന്നു. ഉത്തരേന്ത്യയുടെ അവസ്ഥയും വികസനത്തിന്റെ ആവശ്യകതയും തന്റെ മനസ്സിനെ മഥിച്ചിരുന്നു. സഭ ആർക്കുവേണ്ടിയാണ് പ്രവർത്തിക്കേണ്ടത്? ദരിദ്രരോടുള്ള മുൻഗണനാപരമായ സമീപനം പലർക്കും ഒരു പ്രസംഗവിഷയമായി മാത്രം അവശേഷിക്കുമ്പോൾ മാർ തേവോദോസ്യോസിന് അത് ജീവിത പ്രമാണമായിരുന്നു.

മലങ്കരസഭയ്ക്ക് ഒരു ഭാരതസഭയായി തീരുവാൻ എന്ന് സാധിക്കും? മാർ തേവോദോസ്യോസിന്റെ മുമ്പിലെ ചോദ്യം ഇതായിരുന്നു. ക്രിസ്തുവിന്റെ സുവിശേഷം ഭാരതമണ്ണിലേക്ക് ആഗിരണം ചെയ്യിക്കുന്നതിൽ നാം ഒട്ടും വിജയിച്ചില്ല. അതിനുള്ള കാരണങ്ങൾ അദ്ദേഹം അക്കമിട്ട് നിരത്തുമായിരുന്നു. ഒന്നാമതായി സഭയുടെ പ്രേഷിത ദൗത്യത്തെക്കുറിച്ച് സഭയിലെ ആർക്കുംതന്നെ ബോധ്യമില്ല. നമ്മുടെ സൺഡേസ്ക്കൂളുകളിലും മറ്റ് ബോധന രംഗങ്ങളിലും മിഷനെക്കുറിച്ച് പഠിക്കാറില്ല. അതുകൊണ്ട് സഭയുടെ പ്രേഷിത വിളിയിലേക്ക് ആരും സമർപ്പിതരായി വരുന്നില്ല. രണ്ടാമതായി കേരളത്തിൽ ബ്രാഹ്മണരുടെ ആഗമനത്തോടെ ആവിർഭവിച്ച ജാതിവ്യവസ്ഥയുടെ പ്രസരം സഭയിലേക്കും പടർന്നു എന്നുള്ളത്.

ക്രിസ്ത്യാനികളും മുതിർന്ന ജാതികൾ ഒന്നായി തങ്ങളെതന്നെ കണ്ടതുകൊണ്ട് ജാതിവ്യവസ്ഥയെ തകർക്കുന്ന തരത്തിലുള്ള സുവിശേഷ ഘോഷണത്തിന് നാം ഒരുക്കമായിരുന്നില്ല. പത്രോസ് മാർ ഒസ്താത്തിയോസിന്റെയും സ്ലീബാദാസ സമൂഹത്തിന്റെയും പ്രവർത്തനം സഭ കാര്യമായി എടുത്തില്ല. അപ്രകാരം സഭയിലേക്ക് ചേർന്ന ആളുകളെ സുറിയാനി സഭയുടെ മുഖ്യ ധാരയിലേക്ക് കൊണ്ടു വരാതെ "മിഷൻ പള്ളികളായി" നിലനിർത്തുവാനാണ് നാം ശ്രമിച്ചത്. ഈ പ്രാവണത സാധാരണക്കാരുടെ ഇടയിൽ മാത്രമല്ല മഹാപുരോഹിതന്മാരുടെ ഇടയിലും നിലനിന്നിരുന്നു എന്ന് മാർ തേവോദോസ്യോസ് പറയുമായിരുന്നു.

സഭയുടെ അധികാര ശ്രേണി (heirarchy) മൺമറഞ്ഞുപോയ ഫ്യൂഡൽ വ്യവസ്ഥിതി നിലനിർത്തുകയാണെന്ന അഭിപ്രായമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. അതുകൊണ്ടു തന്റെ മേൽപ്പട്ട സ്ഥാനത്തിന് ലഭ്യമായിരുന്ന പദവികളാണെന്നും താൻ സ്വീകരിക്കാതെ വെറും മൂന്നാം ക്ലാസ്സിൽ യാത്ര ചെയ്തും, ലളിതമായി ജീവനും മറ്റുള്ളവർക്ക് ആർക്കും എപ്പോഴും പ്രവേശിക്കാമായിരുന്നു, ഒരു

# Mission

സെക്രട്ടറിയുടെയോ, കാവൽക്കാരന്റെയോ അനുമതി കൂടാതെ. സാധാരണക്കാരിൽ സാധാരണക്കാരനായിട്ടാണ് താൻ ജീവിച്ചത്.

നമ്മുടെ ജീവസന്ധാരണത്തിനാവശ്യമായവ തരുന്ന പ്രദേശത്തോട് നമുക്ക് ഒരു കടപ്പാടും സ്നേഹവുമുണ്ടായിരിക്കണമെന്നായിരുന്നു തന്റെ ഉറച്ച വിശ്വാസം. യേശുക്രിസ്തുവിന്റെ വാക്കുകൾ പോലെ "വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് ഉത്തമം"- നമുക്ക് ലഭിച്ചിരിക്കുന്നതിനേക്കാൾ നമുക്ക് നൽകാനുള്ളതിനേക്കുറിച്ച് അദ്ദേഹം ബോധവാനായിരുന്നു. ഒരു മഹാപുരോഹിതനെന്ന നിലയിൽ അരമനയുടെ നാലുചുവരുകൾക്കുള്ളിൽ സുഖമായി കഴിയുന്നതിനുപകരം ഗ്രാമങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് ഗ്രാമീണരെ ഉദ്ധരിക്കുവാനുള്ള മാർഗ്ഗങ്ങൾ താൻ അരാഞ്ഞു. ഇന്ത്യൻ ഗ്രാമങ്ങളെ പുരോഗതിയുടെ പാതയിൽ കൊണ്ടുവരാനുള്ള കടമ ഭാരതത്തിലെ അതി പുരാതനമായ നമ്മുടെ സഭകൾക്കുണ്ട് എന്നദ്ദേഹം വിശ്വസിച്ചു. അങ്ങനെ മദ്ധ്യപ്രദേശിലെ മക്കോഡിയ മലങ്കര സഭയുടെ "മക്കദോന്യ"യായി ഉത്തരേന്ത്യൻ മിഷന്റെ കടമയായിതീർന്നു. മക്കോഡിയായുടെ സമീപഗ്രാമങ്ങളിലും ഭിലായി മിഷന്റെ പരിലാളത ഏറ്റു വളർന്നു. താൻ എപ്പോഴും ഓർമ്മിപ്പിക്കാറുള്ളതുപോലെ "വലങ്കയ്യും ഇടങ്കയ്യും തമ്മിൽ തിരിച്ചറിഞ്ഞ" ലക്ഷോപലക്ഷം ജനങ്ങളുടെ സ്ഥിതി മാറ്റാൻ നാശ്രമിക്കാതിരുന്നാൽ അവസാനം ദൈവസന്നിധിയിൽ നാം കണക്കു ബോധിപ്പിക്കേണ്ടി വരും.

മിഷൻ രംഗത്ത് ഒരു നൂതന ശൈലി ആവിഷ്ക്കരിക്കാൻ അദ്ദേഹത്തിന് സാധിച്ചു. ഏറ്റെടുക്കുന്ന ഓരോ ഗ്രാമത്തിന്റെയും സമഗ്രമായ വളർച്ചയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. മിഷൻ എന്നു പറഞ്ഞാൻ അനാഥ മന്ദരിങ്ങളും, ബാലഭവനങ്ങളും മറ്റുജീവകാരുണ്യ പ്രവർത്തനങ്ങളും മാത്രമാണെന്ന് സഭയിലെ അനേകരും വിശ്വസിച്ചിരുന്നപ്പോൾ മിഷൻ എന്നത് നാനാതുറകളിലുമുള്ള വികസനമാണെന്ന് അദ്ദേഹം വിശ്വസിച്ചു. മലങ്കരസഭയിൽ ഈ നൂതന പ്രേഷിത ശൈലിക്ക് തുടക്കമിട്ടത് മാർ തേവോദോസ്യോസ് ആയിരുന്നു. സ്ഥാപനങ്ങളിലൂടെ നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ നല്ലതുതന്നെ. പക്ഷേ അതിന് സ്പർശിക്കാൻ കഴിയുന്ന ആളുകൾ അംഗുലീപരിതമാണ്. മാർ തേവോദോസ്യോസ് വിഭാവനം ചെയ്ത പ്രേഷിത പ്രവർത്തനം ഒരു പ്രദേശത്തെ മുഴുവൻ ജനങ്ങളുടെ ഉന്നമനത്തിന് കാരണമായിതീർന്നു. ഇന്ന് മറ്റു ഭദ്രാസനങ്ങളും സ്ഥാപനങ്ങളും ഈ പ്രേഷിത ശൈലി സ്വന്തമാക്കികഴിഞ്ഞു.

"ലളിത ജീവിതവും ഉയർന്ന ചിന്തയും" സ്വന്ത ജീവിതത്തിൽ പ്രാവർത്തികമാക്കിയ മാർ തേവോദോസ്യോസിനേപ്പോലെയുള്ള ഒരു പിതാക്കന്മാർ മലങ്കര സഭയിൽ ധാരാളായി എഴുന്നേൽക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം സഭയുടെ സാമൂഹ്യ പ്രതിബദ്ധതയെപ്പറ്റി ഓർക്കുവാൻ അദ്ദേഹത്തിന്റെ ജീവിതസാക്ഷ്യം നമുക്ക് പ്രേരണ നൽകട്ടെ.

●



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"ഹിംസ" ഒരു കൊല്ലലിന്റെ സാധ്യതയാണ് ഓർമ്മിപ്പിക്കുന്നത്. ജീവനെടുക്കുന്നത് മാത്രമാണ് ഹിംസ എന്ന് നാം വിചാരിക്കേണ്ടതില്ല. പ്രാണനോളം സ്നേഹിച്ചതിനെ ജീവിതത്തിൽ നിന്ന് മാറ്റി നിർത്തുന്നത് ഹിംസാത്മകമാണ്. ഒരാളുമായി സ്നേഹം നഷ്ടപ്പെടുമ്പോൾ നാം പറയാറുണ്ട്. "എന്നെ സംബന്ധിച്ച് അവൻ മരിച്ചുകഴിഞ്ഞു എന്ന്" അതിൽ ഒരു ഹിംസയുണ്ട്. "മരണത്തോളം മറക്കില്ല, പൊറുക്കില്ല" എന്ന വാശിയിലും ഹിംസയല്ലാതെ മറ്റന്താണ്.

ഖദർ ധരിക്കുന്നതും, ഭജൻ പാടുന്നതും, ഗാന്ധി തൊപ്പി ധരിക്കുന്നതും അഹിംസാ വാദിയുടെ പരിസരമാകാറുണ്ട്. അയാളുടെ ചിന്തകൾക്ക് ഈ ധാരണയില്ലെങ്കിൽ അയാളുടെ ആത്മാവിന് ഈ ധാരണം ഇല്ലെങ്കിൽ ഹിംസയുടെ ചില ശേഷിപ്പുകൾ അവിടെയുണ്ടെന്ന് പറയേണ്ടി വരും. വാക്കും, നോക്കും, ചിന്തയും ഹിംസാത്മകമാകാറുണ്ട്. വാളിനേക്കാൾ മൂർച്ചയുള്ള നാക്ക്, സൂചിയേക്കാൾ കൂർമ്മതയുള്ള കണ്ണ്, ആഴിത്തിരമാലയേക്കാൾ അച്ചടക്കമില്ലാത്ത ചിന്ത, ഇതെല്ലാം ഒരാളെ ഹിംസിക്കുവാൻ പാകപ്പെടുന്നതാണ്. സ്നേഹത്തിന്റെ കണ്ണികൾ നഷ്ടപ്പെടുന്നിടത്ത്, വാത്സാല്യാതിരേകം ഇല്ലാത്തിടത്ത്, സമാധാനസന്ധി നിലനിൽക്കാത്തിടത്ത്, ആശ്വാസത്തിന്റെ കൈ നീളാത്തിടത്ത്, കാരുണ്യം ചൊരിയാത്തിടത്ത്, എല്ലാം ഹിംസയുടെ തട്ടകം രൂപപ്പെടുന്നു.

Autobiography of a yoga എന്ന പുസ്തകത്തിൽ യോഹാനജിന്റെ ഗുരു പ്രാചീന ഗ്രന്ഥങ്ങൾ സുന്ദരമായി വ്യാഖ്യാനിക്കുകയായിരുന്നു. ഒരു കൊതുക് അതിന്റെ വിഷം നിറച്ച സൂചി യോഗാനന്ദന്റെ തുടയിൽ കുത്തിയിറക്കി. അദ്ദേഹം കൊതുകിനെ അടിക്കാൻ കൈ ഉയർത്തി. അഹിംസയെക്കുറിച്ചുള്ള പതഞ്ജലിയുടെ സൂക്തം ഓർമ്മ വന്നപ്പോൾ "ആ ശ്രമം ഉപേക്ഷിച്ചു. ഗുരു ചോദിച്ചു "നിങ്ങളെന്താണ് ആ ജോലി പൂർണ്ണമാക്കാത്തത്"? "ഗുരോ ഹിംസയാണോ അങ്ങ് ഉപദേശിക്കുന്നത്"? "അല്ല പക്ഷെ നിങ്ങൾ മനസ്സുകൊണ്ട് മാരകമായ അടി അടിച്ചല്ലോ?" അദ്ദേഹം പറഞ്ഞു. പതഞ്ജലി അംഹിസകൊണ്ട് ഉദ്ദേശിച്ചത് കൊല്ലാനുള്ള അഭിലാഷം തന്നെ ഇല്ലാതാക്കുക എന്നതാണ്. നമ്മുടെ ചിന്ത രൂപപ്പെടുന്നിടത്ത് പോലും ഹിംസയുണ്ടെന്നാണ് ഗുരു പറഞ്ഞത്. അങ്ങനെയെങ്കിൽ, വാക്കും നോക്കും, ചിന്തയുമായി ഹിംസയുടെ എത്ര വാതായനങ്ങൾ നാം തുറന്നിട്ടുണ്ടാകും.

ഗുരുവും ശിഷ്യനും പുറത്തിരിക്കുമ്പോൾ ഒരു മൂർഖൻ പാമ്പ് ഗുരുവിന്റെയടുത്തേക്ക് ചീറിയടുത്തു. എല്ലാവരും ഭയപ്പാടിലായി ശിഷ്യൻ ഗുരുവിന് ഒന്നും സംഭവിക്കരുതേ എന്ന് പ്രാർത്ഥിച്ചു. ഗുരു ഈ സമയത്ത് തന്റെ കൈ താളാത്മകമായി ചലിപ്പിച്ച് കൊണ്ടിരുന്നു. ഗുരുവിനെ അടുത്തെത്തിയ പാമ്പ് പത്തി താഴ്ത്തി ഗുരുവിന് വിധേയനായത് പോലെ തന്റെ സമീപത്ത് കൂടെ കടന്ന് പോയി. ഒരു ഹിംസാത്മക സമീപനത്തെ എങ്ങനെ സംയമനത്തോടെ നേരിടാം എന്ന് ഗുരു പഠിപ്പിക്കുകയായിരുന്നു. ഹിംസകൾക്ക് ചില പ്രതിരോധങ്ങൾ ഉയർത്താൻ നാം തയ്യാറെടുടുക്കുമ്പോഴാണ് പല കർമ്മങ്ങളും രക്ത രൂഷിതമായി മാറുന്നത്. കോടതി വിധിയെ ഹിംസിച്ച പരാക്രമങ്ങൾ, എതിരായുള്ള പരാമർശങ്ങൾ കോലഞ്ചേരിയിൽ അതാണ് നാം കണ്ടത്. പ്രകോപന പരത നിലനിർത്തിക്കൊണ്ടുള്ള, സംഘർഷമുണ്ടാക്കി സമ്മർദ്ദങ്ങളിലൂടെ കാര്യം നേടുന്ന എല്ലാ അംഹിംസാ പ്രവണതകളും ഹിംസാത്മകമാണ്.

"ഹിംസ ആത്മാവിനെ കൊല്ലലാണ്. അതിലൂടെ നാമും കൊല്ലപ്പെടും അഹിംസ ആത്മാവിനെ ജീവിപ്പിക്കലാണ്.

●

# ST. JAMES ORTHODOX CHURCH

## Mayurvihar, Phase-III, Delhi



## ദേവാലയ കൂദാശയും, ഇടവക പെരുന്നാളും

## 2011 ഒക്ടോ. 15 മുതൽ 23 വരെ



മലങ്കരസഭയിൽ യാക്കോബ് ശ്ലീഹായുടെ നാമത്തിൽ ആദ്യമായി സ്ഥാപിതമായ ദേവാലയം ഡൽഹി മയൂർ വിഹാർ Phase-III കൂദാശ ചെയ്യപ്പെടുന്നു. ഡൽഹി പ്രദേശത്തെ 13-ാമത്തെ ദേവാലയമാണ്.

ഡൽഹിയിൽ 1952-ൽ ആദ്യമായി വിശുദ്ധ കുർബാന നടത്തിയത് യാക്കോബ് ശ്ലീഹായുടെ നാമത്തിലുള്ള CNI ചർച്ചിൽ വച്ചായിരുന്നു. മയൂർ വിഹാർ Phase-I ലെ ഏകദേശം നൂറോളം കുടുംബാംഗങ്ങൾ സെന്റ് ജോർജ് പ്രാർത്ഥനാ ഗ്രൂപ്പായി ഈ പ്രദേശത്ത് ഒരു ദേവാലയം ഉണ്ടാകണമെന്ന് ആഗ്രഹിക്കുകയായിരുന്നു. അഭി. ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയുടെ കൽപനയോടും ആശിർവാദത്തോടും 2008-ൽ സ്ഥലം വാങ്ങി 2009 ഫെബ്രു. ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു. മുൻ വികാരിമാരായ ഫാ. കെ.ജെ. ജേക്കബ്, ഫാ. ഫിലിപ്പ് വർഗീസ് എന്നിവരുടെ പ്രാർത്ഥനയും പരിശ്രമവും നന്ദിപൂർവ്വം സ്മരിക്കുന്നു.

മറ്റ് സഭാ വിഭാഗങ്ങൾക്കു മുമ്പായി ഓർത്തഡോക്സ് ദേവാലയം ഈ സ്ഥാപിക്കപ്പെടുകയും ഏകദേശം 112 കുടുംബങ്ങളിലെ 350 ഓളം ആളുകൾ ചിട്ടയായി ആരാധനയിലും ആത്മീയ പ്രവർത്തനങ്ങളിലും സംബന്ധിക്കുകയും ചെയ്യുന്നു.

ഇടവക മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനി ഡോ. യൂഹാനോൻ മാർ ദിമത്രിയോസ്, വന്ദ്യ സഖറിയ റമ്പാൻ എന്നിവരോടുള്ള നന്ദി അകൈതവമാണ്.

ദേവാലയ നിർമ്മിതിയിൽ സഹകരിച്ച ഇടവകകളോടും സ്ഥാപനങ്ങളോടും പ്രത്യേകാൽ ദുബായ് സെന്റ് തോമസ്, ഷാർജ സെന്റ് ഗ്രിഗോറിയോസ്, തുടങ്ങി സഹകരിച്ച എല്ലാവരെയും സ്നേഹപൂർവ്വം സ്മരിക്കുന്നു.

കൂദാശാ കർമ്മവും ഇടവക പെരുന്നാളും ഒക്ടോബർ 15 മുതൽ 23 വരെ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിലും അഭി. പിതാക്കന്മാരുടെ സഹകാർമ്മികത്വത്തിലും നടത്തുന്നു. പ്രാർത്ഥനാപൂർവ്വമായ സാന്നിധ്യവും സഹകരണവും സാദരം ക്ഷണിക്കുന്നു.

**ഫാ. ജോർജ് വർഗീസ്**
(വികാരി)





പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതിയൻ കാതോലിക്കാ ബാവാ



അഭി. ഇയ്യോബ് മാർ പീലക്സീനോസ് (ഡൽഹി മെത്രാപ്പോലീത്താ)



അഭി. ഡോ. യൂഹാനോൻ മാർ ദിമത്രിയോസ് (സഹായ മെത്രാപ്പോലീത്താ)

# REV FR MATHAI PANAKKAL

PANAKKAL HOUSE, YESUDAS ROAD, KUNNAMKULAM

11-10-2011

IST ANNIVERSARY OF ENTERING THE HEAVENLY ABODE



Inserted by Loving Family

# Ist DEATH ANNIVERSARY

11.10.2011



കെ. എ. വർഗീസ്
(ബേബി)

കക്കാട്ട് കൊല്ലം പറമ്പിൽ,
മീനടം

സന്തപ്ത കുടുംബാംഗങ്ങൾ

IN LOVING MEMORY OF

# JOHN YOHANNAN



(13/07/1939 to 26/10/10)

YOUR WISDOM & TEACHINGS ARE GUIDING LIGHT ILLUMINATING ALL OUR PATHS ETERNALLY. FONDLY REMEMBERED BY YOUR LOVED ONES

PUNE

# IIIRD DEATH ANNIVERSARY

IN LOVING MEMORY OF

08-10-2011

**MR. K. K. JOHNSON**

KUNNINPURATHU ALLAYIL
KOZHENCHERRY EAST P.O.



*By Sorrowing Family,*

MRS. MARY JOHNSON
ABEY K. JOHNSON, SHIGY ABEY,
JONATHAN ABEY JOHNSON,
DAVID ABEY JOHNSON &
CIBI K. JOHNSON, ROMIYA CIBI JOHNSON

## ചുറ്റുവട്ടം

ജോയി കുളനട



## ഓർമ്മപ്പെരുന്നാൾ

വി. ബസ്സേലിയോസ് യെൽദോ ബാവായുടെ 326-ാം ഓർമ്മപ്പെരുന്നാൾ ഒക്ടോ. 2, 3 തീയതികളിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയന്റെ പ്രധാന കാർമികത്വത്തിൽ നടന്നു.

## OCYM കേന്ദ്ര കമ്മറ്റി



ഷിനോയ് പി. കുഞ്ഞുമോൻ
ചിറ്റുമല സെന്റ് മേരീസ് ഇടവകാംഗം
(കൊല്ലം ഭദ്രാസനം)



മാത്യു ജോൺ
നെടുമ്പായിക്കുളം സെന്റ് മേരീസ് ഇടവകാംഗം
(കൊല്ലം ഭദ്രാസനം)

## കരസ്ഥമാക്കി



അഖില മലങ്കര ഓർത്തഡോക്സ് മർത്തമറിയം വനിതാ സമാജം പൊതു വാർഷീക പരീക്ഷയിൽ ബോംബെ ഭദ്രാസനത്തിൽ നിന്നും ഒന്നാം സ്ഥാനവും, അഖില മലങ്കരാടിസ്ഥാനത്തിൽ മൂന്നാം സ്ഥാനവും ലഭിച്ച മിസ്സസ് പൊന്നമ്മ മാത്യു കിർക്കി സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക.

## അപേക്ഷ ക്ഷണിക്കുന്നു

**മുളന്തുരുത്തി:** തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ അനുബന്ധമായി സ്ഥാപക പ്രസിഡന്റ് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ 16-ാം ചരമ വാർഷികത്തിൽ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ വൃദ്ധസദനം ആരംഭിക്കുന്നു. ആലംബഹീനരും നിർദ്ദനരും 60 വയസ്സിനു മുകളിൽ പ്രായമുള്ളവരുമായ സ്ത്രീകളുടെ പുനരധിവാസത്തിനുവേണ്ടിയാണിത്. പ്രവേശനമാഗ്രഹിക്കുന്നവർ അടുത്ത ബന്ധുവിനേയും കൂട്ടി നേരിൽ സമീപിക്കുക.

ഫാ. ഡോ. റ്റി. പി.എലിയാസ്
സെന്റ് ബോയ്സ് ഹോം,
തലക്കോട്, മുളന്തുരുത്തി,
എറണാകുളം
ഫോൺ: 0484-2711290/2713209

## സ്റ്റുഡന്റ്സ് ചാപ്പൽ



കോയമ്പത്തൂരിൽ കാരുണ്യ യൂണിവേഴ്സിറ്റിക്കടുത്ത് വിദ്യാർത്ഥികൾക്കായി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് കൂദാശ ചെയ്ത ഹോളി ഇന്നസെന്റ് ഓർത്തഡോക്സ് ചാപ്പൽ. വിദ്യാർത്ഥികൾ അവരുടെ ഇടയിൽ നിന്നും ധനശേഖരണം നടത്തി പണി പൂർത്തിയാക്കിയ മലങ്കരയിലെ അദ്യത്തെ ദേവാലയം. ഫാ. തമ്പി വർഗീസ് ചാപ്ലയിനായി സേവനം അനുഷ്ഠിക്കുന്നു.

## ന്യൂനപക്ഷപദവി

മലങ്കര ഓർത്തഡോക്സ് സഭാ സ്ഥാപനമായ അടൂർ സെന്റ് സിറിൾസ് കോളേജിന് ദേശീയ ന്യൂനപക്ഷപദവി ലഭിച്ചു. പ്രൊഫ. ഡോ. ജോൺ ജോർജ് പ്രിൻസിപ്പാളായും, അടൂർ കടമ്പനാട് ഭദ്രാസനാധിപൻ ഡോ. സഖറിയാസ് മാർ അപ്രേം മാനേജരായി സേവനം അനുഷ്ഠിക്കുന്നു. എം.ഒ.സി. കോളേജുകളുടെ കീഴിലുള്ള സ്ഥാപനം.

## കലാസാഹിത്യ മത്സരം

പത്തനാപുരം മൗണ്ട് താബോർ ദയറായുടെ സ്ഥാപക പിതാവായ തോമാ മാർ ദീവന്നാസിയോസിന്റെ 39-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് അഖില മലങ്കരാടിസ്ഥാനത്തിൽ 2011 നവം. 19-ന് മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ വച്ച് മത്സരങ്ങൾ നടത്തുന്നു. ജൂണിയർ, സബ് ജൂണിയർ, സീനിയർ വിഭാഗങ്ങളിലായി പ്രസംഗം, ലളിതഗാനം, സമൂഹഗാനം, ഉപന്യാസം, ക്വിസ് ഇവ നടത്തുന്നു. വിശദ വിവരങ്ങൾക്ക് ഫാ. ഫിലിപ്പ് മാത്യു, കൺവീനർ, മൗണ്ട് താബോർ ദയറാ, പത്തനാപുരം-689695, ഫോൺ: 9447796509

## വൈദിക സെമിനാരി അഡ്മിഷൻ 2011

**കോട്ടയം:** ഓർത്തഡോക്സ് വൈദിക സെമിനാരി അടുത്ത ബാച്ചിലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ 2011 നവംബർ 15ന് മുമ്പായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്. അപേക്ഷാഫോമിനും പ്രോസ്പെക്ടസിനും 300/- രൂപ MO/DD സഹിതം, പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് 98, കോട്ടയം - 686 001, കേരള, ഇന്ത്യ എന്ന വിലാസത്തിൽ ബന്ധപ്പെടുക. സെമിനാരി വെബ്സൈറ്റിൽ നിന്നും അപേക്ഷാഫോം ഡൗൺലോഡ് ചെയ്യാവുന്നതാണ്. Website : www.ots.org.in

*പ്രിൻസിപ്പാൾ*

## എം. ജി. ഒ. സി. എസ്. എം. വാർത്തകൾ

വിദ്യാർത്ഥി പ്രസ്ഥാനം കോളേജ് തല കലാമേള ഒക്ടോ. 8 ശനിയാഴ്ചയും ഹയർ സെക്കണ്ടറി തല മത്സരങ്ങൾ ഒക്ടോബർ 27 ബുധനാഴ്ചയും കോട്ടയത്തു വച്ചു നടക്കുന്നു. രജിസ്ട്രേഷൻ നടത്തിയ യൂണിറ്റുകൾക്ക് പങ്കെടുക്കാം.

വിവരങ്ങൾക്ക്: കോശി മാത്യു, (ഫോ. 9847094896)

വിവിധ സർവ്വകാലാശാല പരീക്ഷകളിൽ 1, 2, 3 റാങ്കുകൾ നേടിയവരും സ്പോർട്സ്, ഗെയിംസിൽ നാഷണൽ സ്റ്റേറ്റ് മെഡൽ നേടിയവരുമായ ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥികൾക്ക് നവം. 2-ന് പരുമലയിൽ വച്ച് അനുമോദനവും അവാർഡ് ദാനവും നടത്തുന്നു. ഇടവക വികാരിയുടെ സാക്ഷ്യപത്രവും റാങ്ക് രേഖകളും സഹിതം ബന്ധപ്പെടുക.

ജനറൽ സെക്രട്ടറി,
എം.ജി.ഒ.സി.എസ്.
എം, പി.ബി. 610, കോട്ടയം-1

## എസ്ഥേർ-7



രാജകീയവേഷങ്ങളണിയിച്ച് രാജാവിന്റെ കുതിരപ്പുറത്തു കയറ്റി നഗരവീഥിയിലൂടെ എഴുന്നള്ളിക്ക ണം. രാജ്യത്തെ ഏറ്റം ശ്രേഷ്ഠനായ പ്രഭു അവനു മുന്നിൽ നടക്കണം.




കൊള്ളാം. താങ്കൾ പറഞ്ഞതുപോലെ മോർദക്കായിയെ എഴുന്നള്ളിക്കുക.
പക്ഷേ... ഞാൻ.. ശരി പ്രഭോ...




ചടങ്ങു കഴിഞ്ഞ് കുനിഞ്ഞ മുഖവുമായി ഹാമാൻ വീട്ടിലെത്തി.
ഇതു വല്ലാത്ത നാണക്കേടായിപ്പോയി.




എല്ലാം അവസാനിച്ചിട്ടില്ല. യഹൂദരെ കൊല്ലാനുള്ള ഉത്തരവിൽ രാജാവ് മുദ്രവച്ചതാണ്. ഇനിയാ ഉത്തരവ് മാറ്റാൻ കഴിയില്ല.




ഞാൻ എസ്തേർ രാജ്ഞിയുടെ വിരുന്നിനു പോവുകയാണ്. രാജ്ഞിക്കെങ്കിലും എന്നെ മനസ്സിലാവും.
Shajo




രാജകൊട്ടാരത്തിലെ വിരുന്നുശാല.
എന്റെ പ്രിയ റാണി എസ്തേർ. നീ അനുവാദം കൂടാതെ എന്റെ സവിധത്തിലെത്തിയത് ഈ വിരുന്നിനു ക്ഷണിക്കാൻവേണ്ടി മാത്രമായിരുന്നോ?


തുടരും...

# പിൻമൊഴി

## നിലയ്ക്കുന്നില്ലുപായങ്ങൾ

"ഉപായങ്ങൾ... അതായിരുന്നല്ലോ ഗീവർഗീസ് അച്ചൻ" ഇത് ഞങ്ങൾ പറയുന്നതല്ല. റീത്ത് പ്രസിദ്ധീകരണത്തിന്റെ ശബ്ദമാണ്. ഒരു വിഭ്രമത്തിൽ മറുകണ്ടം ചാടി ഒടുവിൽ മരണക്കിടക്കയിൽ വിവശനായ ഒരു പാവം മെത്രാന്റെ കഥ. അക്കഥ ഞങ്ങളുടെ പാറേട്ട് മാർ ഈവാനിയോസ് തിരുമേനി പറഞ്ഞുതന്നിട്ടുണ്ട്. അദ്ദേഹമാണല്ലോ പാവം മെത്രാന്റെ മരണക്കിടക്കയിൽ ഒടുവിൽ തലയിൽ കൈവെച്ച് പ്രാർത്ഥിച്ചത്. (കൈ ബലമായി തലയിൽ വെപ്പിച്ച് പ്രാർത്ഥിച്ചു എന്നു പറയുന്നതാകും ശരി)

ഇനി യഥാർത്ഥ കഥയിലേയ്ക്ക് കോലഞ്ചേരി പള്ളിയിലെ ഉപവാസ യജ്ഞം മുതൽ പിറകിലേയ്ക്ക് ആനപ്പാപ്പി മാർ വരെയുള്ള കഥകളും മലങ്കരസഭയുടെ കലുഷിത ചരിത്ര വഴികളെ 'കാക്ക രഥയാത്ര കണ്ട മാതിരി' എഴുതിച്ചേർത്തിരിക്കുന്നു. കീചകന്റെ പേരില്ല. ഭാഗ്യം!

അധികാരത്തിന്റെ അപ്പക്കഷണത്തിനുവേണ്ടി മലങ്കരസഭ വിട്ടു പോയവർ ഈ സഭയിലില്ലെന്നു ഓർത്തുകൊള്ളുക. അന്നു മുതൽ അധിക്ഷേപം മാത്രം കൈമുതലാക്കി വാഴുകയാണ് റീത്തുകാരായ നിങ്ങൾ. ഈ ലക്കം ഐക്യദീപം വരെ! മുറുമുറുപ്പ് മനുഷ്യസഹജമല്ലെന്ന് ഓർക്കുക; അതിക്രമം കാട്ടിയിട്ടു കൂടി...

അരിയും തിന്നു അമ്മയേയും കടിച്ചു...

## ഇതരം

മാർ ആലഞ്ചേരി പിതാവിന്റെ പ്രസ്താവന കണ്ടു. കേസുകളിൽ ഉൾപ്പെട്ട സഭകൾ ക്രിസ്തുവിൽ നിന്ന് അകന്നു പോകുന്ന സഭകളാണത്രേ. കോലഞ്ചേരി പള്ളിയുമായി ബന്ധപ്പെട്ട പ്രസ്താവന പത്രങ്ങളായ പത്രം മുഴുവൻ അച്ചടിച്ചു വന്നു. അതു വായിച്ചു വളരെ സങ്കടത്തോടെ രണ്ടു ദിവസത്തെ പത്രങ്ങൾ വെറുതെ പരതി. മാർപാപ്പായുടെ പ്രസ്താവനയിൽ കണ്ണുടക്കി കത്തോലിക്കാ പുരോഹിതന്മാരുടെ... മൂലം സഭവിട്ടു പോകരുതെന്ന്; ചീഞ്ഞ മത്സ്യങ്ങളും ഈ വലയിലുണ്ടെന്ന് പരിശുദ്ധ പിതാവ് പറഞ്ഞിരിക്കുന്നു. വേണ്ട: ഒന്നും പറയുന്നില്ല...

പിന്നൊരു കത്തോലിക്കാ അത്മായ സംഘടന പറഞ്ഞിരിക്കുന്നു. പള്ളി രണ്ടായി ഭാഗിച്ച് വീതം വയ്ക്കാമെന്ന് വല്ലവന്റെയും പന്തിയിലല്ലേ തന്നിഷ്ടപ്രകാരം പഴം വിളമ്പാനാവൂ.

## അവതാരങ്ങൾ

അവതാരകൻ ജോർജ് പുളിക്കൻ മിടുക്കനാണ്; ഉപലബ്ധി തീരെയില്ല. പൊളിട്രിക്സ് എന്ന ഹാസ്യാവിഷ്കാരത്തിന് ഇത് തന്നെ വിശേഷണം. ചാനലുകളിൽ വാസ്തവമറിയാനുള്ള ചർച്ചകളെയും, സംവാദങ്ങളെയും, തുറന്ന മനസ്സോടെ കാണുന്നു. പക്ഷേ വാരാന്ത്യങ്ങളിൽ ഒരല്പം ചെളി വാരിയെറിയൽ കൂടി ഉണ്ടായാലേ 'ഭേഷ്' എന്ന് വിചാരിക്കരുത്. കോലഞ്ചേരി പള്ളിയുമായി ബന്ധപ്പെട്ട് ഞങ്ങളുടെ പരമാദ്ധ്യക്ഷനെ സാങ്കേതികതകൊണ്ട് മോശമായി ചിത്രീകരിച്ചതിനെതിരെ ശക്തമായി പ്രതിഷേധിക്കുന്നു.

ഇന്നാട്ടിൽ ജുഡീഷ്യറിയുടെ കല്പനകൾ പാലിക്കപ്പെടുകയില്ലെന്ന് ഉറപ്പായതോടെയാണ് പ. ബാവാ ധർമ്മസമരത്തിന് തീരുമാനിച്ചത്. ചെറുപ്പം മുതൽ നിരാസത്തിന്റെ വഴികളിലൂടെ മനസ്സിനെ മെരുക്കിയെടുത്ത് തീഷ്ണ യൗവ്വനങ്ങളെ ആത്മീയ നിലാവിന്റെ നറും കാഴ്ചകളാക്കി, സമൂഹത്തിന്റെ ആഗ്രഹപ്രകാരം പദവിയിലേക്ക് പ്രവേശിക്കുകയാണ് ഒരു ശ്രേഷ്ഠാചാര്യൻ. മലങ്കര നസ്രാണികളുടെ മഹാതലവനായി സമൂഹം ആർപ്പുവിളികളോടെ അംഗീകരിക്കുകയും പ്രാർത്ഥനകളോടെ വരവേല്ക്കുകയും ചെയ്യുന്ന ഇടയൻ. അഖില ലോക സഭയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെ പൗരസ്ത്യ വെളിച്ചം.

ആട്ടവും, ചാട്ടവും കൊണ്ട് അന്നത്തിന് വക കണ്ടെത്തുന്ന മാദ്ധ്യമ ലോകത്തിൽ പാശ്ചാത്യ പാപ്പരാസികളുടെ പാത പിൻതുടരുന്നവർക്ക് ഈ വസ്തുത മനസ്സിലാവുകയില്ല. ആത്മീയ സംസ്കൃതികളുടെ ഈ മഹാഭാരതത്തിൽ വസിച്ചാൽ പോരാ. ആർഷ ഭാരതത്തിന്റെ ആധുനിക വെല്ലുവിളികൾ ഇതൊക്കെയാണെന്ന് മനസ്സിലാക്കുകകൂടിവേണം ഇങ്ങേയറ്റം ചില ചവറ് പെന്തക്കോസ്തു-റീത്ത് പ്രസിദ്ധീകരണങ്ങൾ വരെ.

## കമ്മീഷനും കുറെ പിള്ളേരും

അവിഹിത ഗർഭധാരണം പോലെ സ്വാഭാവിക ഗർഭധാരണവും ആക്രമിക്കപ്പെടുമെന്ന സൂചനയാണ് കൃഷ്ണയ്യർ സാർ നൽകുന്നത്.

ദൈവം യോജിപ്പിച്ച വ്യവസ്ഥിതി കേവലമല്ലെന്ന ബോധത്തിലാണ് ആയുഷ്ക്കാലം മുഴുവൻ സന്തോഷം പങ്കിടുന്ന ദാമ്പത്യം നിലനിൽക്കുന്നത്. സമർപ്പണവും പങ്കിടലും പൂർണ്ണതയിൽ എത്തുന്നത് ഒരു കുഞ്ഞിന്റെ നറും പുഞ്ചിരി കാണുമ്പോഴാണ്. സമൂഹം മുഴുവൻ ആ ആഹ്ലാദത്തിൽ പങ്കു ചേരുന്നു. (കൃഷ്ണയ്യർ സാർ ഒഴികെ).

ആനന്ദം തിരതല്ലുന്ന ഈ മുഹൂർത്തത്തിനു പകരം ദാമ്പത്യ ജീവിതത്തിൽ ഒരു കുഞ്ഞുണ്ടാകുമ്പോൾ സമൂഹം ക്രൂരതയോടെ ചുറ്റും നിന്ന് വിരൽ ചൂണ്ടണമെന്നും പിതാവ് ഗദ്ഗദകണ്ഠനായി കൈകൂപ്പിക്കൊണ്ട് "അറിയാതെ പറ്റിപ്പോയതാണ്, മാപ്പാക്കണം" എന്നും പറയുന്ന തുഗ്ലക് ലോകത്തേക്കുറിച്ചാണ് കൃഷ്ണയ്യർ സാർ പറഞ്ഞുവയ്ക്കുന്നത്.

ലോകം ഇനിയും വളരും, ജന്തുലോകത്തെ പരിഷ്കരണത്തിന് ഇതുപോലെ ഒരുകമ്മീഷനെ വച്ചാൽ വിശാരദന്മാർ എഴുതിക്കളയും. കോഴി വർഷത്തിൽ രണ്ടു മുട്ടയിൽ കൂടുതൽ ഇടാൻ പാടില്ല. ഈ കനപ്പെട്ട ആശയം പറഞ്ഞുകൊടുക്കുവാൻ അന്നുവരെ സാർ ഉണ്ടാകരുതേ എന്ന പ്രാർത്ഥനയോടെ.




## വിധിയുടെ 'വിധി'

കോടതി വിധിയുടെ 'വിധി'യെന്താകും 15 നാൾക്കകം നടത്തിത്തരുമെന്ന് ഉമ്മൻചാണ്ടി സാർ ചെവിയിൽ നുള്ളി പറഞ്ഞു. മീനച്ചൂടിൽ മാങ്ങപഴിപ്പിച്ചു തരാമെന്ന് പണ്ടൊരു കാക്ക അണ്ണാനെ പറ്റിച്ച കഥ അറിയാതെ ഓർത്തുപോകുന്നു. വിധി നിലനിൽക്കെ തന്നെ നടപ്പിലാക്കിത്തരാമെന്ന് എഴുതിക്കൊടുത്ത പ്രമാണം ഒരു 'ചതി'യായി പോകരുതേ എന്ന പ്രാർത്ഥനയാണിപ്പോൾ ഈ 'മാപ്പ് സാക്ഷി'കൾക്ക്

\- ഫാ. മുകളിൽ

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11*
*Licence No. KL/CR/KTM/WPP-24/2009-11.*
*Licenced to Post Without Pre-payment*

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## കൽക്കട്ട ഭദ്രാസനം

# നാലാം ഓർമ്മപ്പെരുന്നാൾ



കൽക്കട്ട ഭദ്രാസന പ്രഥമ മെത്രാപ്പോലീത്താ ഭാഗ്യസ്മരണാർഹനായ

**അഭി. ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ്**
(1924 – 2007)

**2011 നവംബർ 4, 5 തീയതികളിൽ**

**അഭി. തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന ഭിലായ് സെന്റ് തോമസ് ആശ്രമ ദേവാലയത്തിൽ**



ഡോ. ജോസഫ് മാർ ദീവന്നാസിയോസ്
വിശുദ്ധ കുർബ്ബാന : നവംബർ 4



കബറിടം



ഡോ. യൂഹാനോൻ മാർ ദിമത്രിയോസ്
നവംബർ 4 : അനുസ്മരണപ്രഭാഷണം
നവംബർ 5 : വി. കുർബ്ബാന

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-